വാല്യം – 25 ലക്കം – 9 സെപ്റ്റംബർ 2012 വില – 10 രൂപ

# ബഥേൽ പത്രിക

## ചെങ്ങന്നൂർ ഭദ്രാസനത്തിന്റെ മുഖപത്രം





















1912 Catholicate Centenary Celebrations 2012

## കാതോലിക്കേറ്റ് ശതാബ്ദി ആഘോഷം








# ചരിത്രമുഹൂർത്തത്തിൽ....

ലോകത്തിലെ പൗരാണിക ക്രൈസ്തവ സഭയായ മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ, കർത്തൃശിഷ്യനായ വി. മാർത്തോമ ശ്ലീഹായാൽ സ്ഥാപിതമായ, തികച്ചും തദ്ദേശീയ ക്രൈസ്തവ സമൂഹമാണ്. AD 52 ൽ സ്ഥാപിതമായ അപ്പോസ്തോലിക പാരമ്പര്യം പേറുന്ന ഈ സഭ 1960 വർഷം പിന്നിടുമ്പോൾ കാലാകാലങ്ങളിലെ ബാഹ്യ ഇടപെടലുകളും വിദേശാധിപത്യവും പിളർപ്പുകളും തളർത്താതെ എന്നും ശക്തിയാർജ്ജിച്ചും പുതുജീവൻ നിലനിർത്തി മുമ്പോട്ടു കുതിച്ചു. പൂർവ്വ പിതാക്കന്മാരുടെ ദൈവാശ്രയവും കണ്ണീർ കലർന്ന നിരന്തര പ്രാർത്ഥനയും ഈ സഭാനൗകയെ പ്രക്ഷുബ്ധമായ എല്ലാ സാഹചര്യങ്ങളെയും അതിജീവിക്കുവാൻ സഹായിച്ചു. മലങ്കര നസ്രാണിയുടെ വ്യക്തിത്വവും നിലനിൽപ്പിനായുള്ള നിരന്തര സമര ചരിത്രവഴിയിലെ നിർണ്ണായകമായ ഒരു മുഹൂർത്തമാണ് 1912 ലെ കാതോലിക്കേറ്റ് സ്ഥാപനം. സഭയുടെ സ്വാതന്ത്ര്യത്തിന്റെയും സ്വയം ശീർഷകത്തിന്റെയും സ്വാഭിമാനത്തിന്റെയും പ്രതീകമായി നിലകൊള്ളുന്നു.

മലങ്കര സഭയുടെ ചരിത്രഗതിയിൽ നിർണ്ണായകമായ ഈ സംഭവം ഒന്നിന്റെയും ആരംഭമോ അവസാനമോ അല്ല, മറിച്ച് മലങ്കര നസ്രാണികളുടെ സ്വയ നിർണ്ണയത്തിന്റെയും സ്വയം ഭരണത്തിന്റെയും പാതയിലെ ഒരു സുപ്രധാന നാഴികക്കല്ലാണിത്. "നമ്മുടെ സഭ ദൈവത്തിന്റെ വകയാണെന്നും അത് ഒരിക്കലും നശിച്ചു പോകുവാൻ ഇടയില്ലെന്നും നിങ്ങൾക്ക് നല്ലതുപോലെ വിശ്വാസമുണ്ടായിരിക്കേണ്ടതാണ്" എന്ന പരിശുദ്ധ വട്ടശ്ശേരിൽ തിരുമേനിയുടെ തികഞ്ഞ ദൈവാശ്രയ ബോധത്തോടെയുള്ള ഇടപെടലുകളാണ് ഈ സഭയുടെ സ്വാതന്ത്ര്യവും സ്വയംശീർഷകത്വവും നിലനിർത്താൻ സഹായിച്ചത്. ശക്തമായ ബാഹ്യഇടപെടലുകൾ സഭയുടെ ചരിത്രവഴികളിൽ കരിനിഴൽ പരത്തിയപ്പോൾ പ്രാർത്ഥനകൊണ്ടും തപശക്തികൊണ്ടും നമ്മുടെ പിതാക്കന്മാർ അതിനെ അതിജീവിച്ചു.

ഇന്നും സഭയിൽ നിലനിൽക്കുന്ന വൈതരണികൾക്കും അസമാധാനത്തിനും നീതി-നിയമ നിഷേധങ്ങളും സഭയെ തളർത്താതെ കഴിഞ്ഞകാലങ്ങളിൽ കടന്നു വന്നിട്ടുള്ള തീ പാതകളിൽ അതിജീവനം സ്വായത്തമാക്കിയതുപോലെ പരിശുദ്ധ സഭയുടെ സ്വാതന്ത്ര്യം സംരക്ഷിക്കുവാനുള്ള അഭിവാഞ്ഛയോടെ കാതോലിക്കേറ്റിന്റെ സാധുതയും ഭദ്രതയും കൈവെടിയാതെ പരിശുദ്ധ മാർത്തോമാ ശ്ലീഹായുടെ സിംഹാസനത്തിന്റെ അടിസ്ഥാനം തകരാതെ സൂക്ഷിക്കാൻ നമുക്ക് കഴിയണം. പൂർവ്വീകരുടെ സഭാസ്നേഹം പുതിയ തലമുറയിൽ നിന്നും ചോർന്നു പോകാതെ എന്നും സജീവമായി നിലനിൽക്കാൻ നമുക്ക് കഴിയണം. സാമൂഹിക രാഷ്ട്രീയ മണ്ഡലങ്ങളിൽ സഭയുടെ സ്വത്വം വിളങ്ങുവാൻ പുത്തൻ കാഴ്ചപ്പാടുകളും സമീപന രീതികളും രൂപപ്പെടുത്തി സഭയുടെ കൊമ്പ് ഉയരുവാൻ ഈ ധന്യദിനങ്ങളിൽ സാധ്യമാകട്ടെ എന്ന് ആശംസിക്കുന്നു.

**ഫാ. ഏബ്രഹാം കോശി കുന്നുംപുറത്ത്**

വാല്യം – 25 ലക്കം – 9

# ബഥേൽ പത്രിക

ചെങ്ങന്നൂർ ഭദ്രാസന മുഖപത്രം

BETHEL PATRIKA, P.B. NO. 38,
CHENGANNUR
PH: 0479-2451331
E-mail: bethelpatrika@gmail.com
website : www.bethelpatrika.org



ബഥേൽ പത്രിക വരിസംഖ്യ

| | |
|---|---|
| 1 വർഷം | ` 100 |
| 2 വർഷം | ` 200 |
| 5 വർഷം | ` 450 |
| 15 വർഷം | ` 1500 |

പരസ്യനിരക്കുകൾ

| | |
|---|---|
| Cover Back Multy | ` 5000 |
| Front Inner B/W | ` 3000 |
| Back Inner B/W | ` 2500 |
| Favours Recived | ` 500 |




## താളുകളിൽ.... സെപ്റ്റംബർ – 2012

ഇടയപത്രിക

# കാതോലിക്കേറ്റിന്റെ കാവൽ ഭടന്മാരായിത്തീരാം



തോമസ് മാർ അത്താനാസിയോസ് മെത്രാപ്പോലീത്താ

മാർത്തോമ്മൻ പൈതൃകങ്ങളുടെ അന്തസത്തയും ആഭിജാത്യവും സംരക്ഷിക്കുവാൻ മലങ്കരയിൽ സ്ഥാപിതമായ കാതോലിക്കേറ്റിന്റെ ശതാബ്ദി ആഘോഷത്തിന്റെ ധന്യതയിൽ ആണ് മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ. ക്രിസ്തു തന്റെ ശിഷ്യന്മാർക്ക് നൽകിയ അധികാരത്തിന്റെയും ശ്ലൈഹീകതയുടെയും പ്രതീകമാണ് കാതോലിക്കേറ്റ്. മാർത്തോമ്മാ സിംഹാസനം കേവലം അധികാരത്തിന്റെ മാത്രം പ്രതീകമായിട്ടല്ല മറിച്ച് അവകാശത്തിന്റെയും അസ്ഥിത്വബോധത്തിന്റെയും പ്രതീകമായിട്ടാണ് നിലകൊള്ളുന്നത്.

കാതോലിക്കേറ്റിനെ പരിത്യജിച്ച് മറ്റിടങ്ങളിൽ ചേക്കേറിയവർ പോലും ഇന്നും മലങ്കരയിൽ കാതോലിക്കേറ്റിനെ അനുകരിക്കുവാൻ ശ്രമിക്കുന്നത് ഇത് ഭാരതീയ ക്രൈസ്തവരുടെ ആത്മീയ പൗരുഷത്തിന്റെ പ്രതീകമായതുകൊണ്ടാണ്. 1857-ൽ ഭാരതത്തിൽ സ്വതന്ത്ര്യ ബോധത്തിന്റെ തീജ്വാല ജ്വലിക്കുന്നതിന് 204 വർഷങ്ങൾക്ക് മുമ്പ് കൂനൻ കുരിശ് സത്യം മുതൽ മലങ്കരയുടെ പിതാക്കന്മാർ ഭാരതസഭയുടെ സ്വാതന്ത്ര്യത്തെപ്പറ്റി ഏറെ ബോധവാന്മാർ ആയിരുന്നു. ഈ ബോധ്യവും പോരാട്ടവുമാണ് 1912 സെപ്റ്റംബർ 15-ാം തീയതിയിലെ കാതോലിക്കാ സിംഹാസനത്തിന്റെ ഭാരതമണ്ണിലെ പുനസ്ഥാപനത്തിന് വഴിതെളിയിച്ചത്.

ലോകത്തിലുള്ള എല്ലാ തദ്ദേശീയ സഭകൾക്കും തദ്ദേശീയരായ ഭരണാധികാരികൾ ഉള്ളപ്പോൾ ഭാരതത്തിൽ മാത്രം കൊളോണിയൽ ശക്തികളുടെ അധിനിവേശം മൂലം ആ അവകാശം നിഷേധിക്കപ്പെട്ടിരുന്നു. ഭാരതത്തിലെ സഭകളെ സാമ്പത്തികമായും ആത്മീകമായും ആധിപത്യ മനോഭാവത്തോടെ ചൂഷണം ചെയ്യുവാൻ വിദേശ മതമേൽക്കോയ്മ ശ്രമിക്കുമ്പോൾ അതിനെതിരെയുള്ള പ്രതിരോധമാണ് കാതോലിക്കേറ്റിന്റെ പുനസ്ഥാനത്തിലേക്ക് നയിച്ചത്.

ആത്മീയമായ സഹകരണവും സഹവർത്തിത്വവും ഊഷ്മളമായി നിലനിർത്തിക്കൊണ്ടുതന്നെ സ്വയം ഭരണാവകാശവും സ്വയം ശീർഷകത്വവും നേടിയെടുക്കുക എന്ന ഉന്നതമായ ദർശനം ആണ് പരിശുദ്ധ വട്ടശ്ശേരിൽ തിരുമേനി അടക്കമുള്ള കാതോലിക്കേറ്റിന്റെ മുന്നണി പോരാളികളെ നയിച്ചത്. എന്നാൽ ഈ മഹത്തായ ദർശനം ഉൾക്കൊള്ളാൻ കഴിയാതെ ഇന്നും വൈദേശിക ആധിപത്യത്തിന്റെ കീഴിൽ തലവെയ്ക്കുമ്പോഴും ചിലർ കാതോലിക്കേറ്റിന്റെ ബദലുകളെ സൃഷ്ടിച്ച് സ്വയം അപഹാസ്യരാകുന്ന കാഴ്ച ഏറെ ദുഃഖകരമാണ്.

കാതോലിക്കേറ്റിന്റെ ശതാബ്ദി മലങ്കര മക്കൾക്ക് നൽകുന്ന നിയോഗങ്ങളും നിരവധിയാണ്. ഭാരതീയ സംസ്ക്കാരത്തോട് പൂർണ്ണമായും ഇണങ്ങിച്ചേരുന്ന ഒരു തദ്ദേശീയ സഭയായി കാതോലിക്കേറ്റിനെ വളർത്തുക എന്നത് അതിൽ പ്രധാനപ്പെട്ടതാണ്. കാതോലിക്കേറ്റ് പരമാധികാരത്തിന്റെയും ഐക്യത്തിന്റെയും പ്രതീകമാണ് എന്ന സത്യം ഭാരതീയരോട് ആഴത്തിൽ സംവേദനം ചെയ്യുവാനും, മാറിയ ജീവിത സാഹചര്യങ്ങളോട് പ്രതികരിക്കുവാൻ കഴിയുന്ന ശുശ്രൂഷാ ശൈലികൾ വികസിപ്പിക്കുവാനും, തദ്ദേശീയമായ സ്പന്ദനങ്ങളെ ഉൾക്കൊള്ളുന്ന ആരാധന ചിട്ടപ്പെടുത്തുവാനും യുവജനങ്ങളുടെ ഹൃദയങ്ങളിൽ കാതോലിക്കേറ്റിനെ പ്രതിഷ്ഠിക്കുവാനുമൊക്കെയുള്ള നിരവധി കർമ്മപദ്ധതികൾ അടിയന്തിര പ്രാധാന്യത്തോടെ നാം ഏറ്റെടുക്കേണ്ടിയിരിക്കുന്നു.

നമ്മുടെ പിതാക്കന്മാർ കണ്ണിലെ കൃഷ്ണമണി പോലെ കാത്തുസൂക്ഷിച്ച കാതോലിക്കേറ്റിന്റെ അന്തസത്തയും, ആഭിജാത്യവും ഒളിമങ്ങാതെ കാത്തുസൂക്ഷിക്കുവാൻ നമുക്ക് കഴിയണം. പുത്തൻകാവിൽ തിരുമേനിയെപ്പോലെ കാതോലിക്കേറ്റിന്റെ ഉത്തരവാദിത്വമുള്ള കാവൽഭടന്മാരായി തീരുവാൻ നമ്മെയും ദൈവം അനുഗ്രഹിക്കട്ടെ.

# കാതോലിക്കാസ്ഥാപനം മലങ്കരയിൽ




ഫാ. ഡോ. ജോസ് ജോൺ

**കാ**തോലിക്കേറ്റിന്റെ ശതാബ്ദി ആഘോഷിക്കുന്ന ധന്യമുഹൂർത്തം മലങ്കര സഭാമക്കൾക്കെല്ലാം ആഹ്ലാദത്തിന്റെയും ആനന്ദത്തിന്റെയും നിമിഷങ്ങളാണ്. എന്നാൽ കാതോലിക്കേറ്റിന്റെ സ്ഥാപനത്തേക്കുറിച്ചുള്ള ചരിത്രപരമായ അവ്യക്തത എല്ലാ സന്തോഷങ്ങൾക്കും മങ്ങലേൽപ്പിക്കുന്നു എന്നത് ഒരു വസ്തുതയാണ്. 1912ൽ മലങ്കരയിൽ കാതോലിക്കേറ്റിന്റെ സ്ഥാപനമാണോ, അതോ പുന:സ്ഥാപനമാണോ നടന്നത് എന്ന് ഇന്നും പലർക്കും അവ്യക്തമാണ്, അജ്ഞാതമാണ്. സ്ഥാപനമായാലും പുന:സ്ഥാപനമായാലും അതിലെന്തിരിക്കുന്നു എന്നു ചോദിക്കുന്നവരും കുറവല്ല. കാതോലിക്കാ സ്ഥാപനത്തെക്കുറിച്ചുള്ള അവ്യക്തതയും വികലമായ കാഴ്ചപ്പാടുകളും ചിലരിലെങ്കിലും ആശയസംഘർഷങ്ങളുണ്ടാക്കുന്നു എന്നത് നാം വിസ്മരിച്ചുകൂടാ. ശതാബ്ദി ആഘോഷങ്ങളുടെ നിറവിലെങ്കിലും കാതോലിക്കാ സ്ഥാപനത്തെക്കുറിച്ചുള്ള വ്യക്തമായ ചരിത്രബോധം മലങ്കരസഭാമക്കളിലുണ്ടാകേണ്ടിയിരിക്കുന്നു. മലങ്കരസഭാ മക്കളിൽ കാതോലിക്കേറ്റിനെ സംബന്ധിച്ചുള്ള അവ്യക്തതഎങ്ങനെ ഉണ്ടായി എന്നും, എന്താണ് മലങ്കരസഭാ ചരിത്രത്തിൽ സംഭവിച്ചതെന്നും ചുരുക്കമായി ഇവിടെ കുറിക്കട്ടെ.

**കാതോലിക്കാ സ്ഥാപനം പേർഷ്യയിൽ**

മലങ്കരസഭ മൂന്നാം നൂറ്റാണ്ട് മുതൽ പേർഷ്യൻ സഭയുമായി സൗഹാർദ്ദപരമായ ബന്ധം സൂക്ഷിച്ചിരുന്നുവെന്ന് ചരിത്ര രചനകളും, ചരിത്രകാരന്മാരും ഒരുപോലെ സാക്ഷിക്കുന്ന വസ്തുതയാണ്. മൂന്നാം നൂറ്റാണ്ടുമുതൽ പതിനഞ്ചാം നൂറ്റാണ്ടുവരേയും ഈ ബന്ധം കാത്തുസൂക്ഷിക്കുവാൻ ഇരു സഭകൾക്കും സാധിച്ചു. പ്രസ്തുത കാലയളവിൽ കൃത്യമായി പറഞ്ഞാൽ മൂന്നാം നൂറ്റാണ്ടിന്റെ അവസാനപാദത്തിലും ഏഴാം നൂറ്റാണ്ടിന്റെ മൂന്നാം ദശകത്തിലും പേർഷ്യൻ സാമ്രാജ്യത്തിൽ രണ്ട് മേലദ്ധ്യക്ഷ സ്ഥാനങ്ങൾ ഉയർന്നു വന്നു. ഈ രണ്ട് മേലദ്ധ്യക്ഷ സ്ഥാനങ്ങളും, സ്ഥാപനങ്ങളും രണ്ട് സഭാപാരമ്പര്യങ്ങളിൽ ഉൾപ്പെട്ടതും, വ്യത്യസ്ത സഭാ പ്രാതിനിധ്യം ഉള്ളവയുമായിരുന്നു.

പേർഷ്യൻ സഭയിൽ ഏ. ഡി. 290 നോടടുത്ത് "കാതോലിക്കാ സ്ഥാപനം" നിലവിൽ വന്നു. ഏകദേശം മുന്നൂറിൽപരം വർഷങ്ങൾക്കുശേഷം അന്ത്യോഖ്യൻ സുറിയാനി സഭാംഗങ്ങളായി പേർഷ്യൻ സാമ്രാജ്യത്തിൽ അധിവസിച്ചിരുന്ന തിഗ്രീസിലെ സഭയിലും "മഫ്രിയാനാ" സ്ഥാനം നിലവിൽ വന്നു. പേർഷ്യൻ സഭയുടെ തലവനെ "കാതോലിക്ക" എന്ന നാമത്തിലും, തിഗ്രീസിലെ സഭയുടെ മേലദ്ധ്യക്ഷനെ "മഫ്രിയാന" എന്ന നാമത്തിലും വിളിച്ചു.പോന്നു. കാതോലിക്ക തുല്യസ്ഥാനീയനും, "മഫ്രിയാനാ" പാത്രിയർക്കീസിന്റെ കീഴ്സ്ഥാനിയുമാണെന്ന സങ്കല്പവും നിലവിലിരുന്നു. എന്നാൽ 13-ാം നൂറ്റാണ്ടിനുശേഷം ഈ രണ്ട് സ്ഥാനനാമങ്ങളും തുല്യനാമങ്ങളായി ഉപയോഗിക്കുന്നതായി ചരിത്രരേഖകളിൽ നമുക്ക് ദർശിക്കാം. മേല്പറഞ്ഞവയിൽ പേർഷ്യൻ സഭയുടെ "കാതോലിക്കാ" യുമായിട്ടായി

രുന്നു മലങ്കരസഭ ഏകദേശം പന്ത്രണ്ട് നൂറ്റാണ്ടോളം സമ്പർക്കവും സൗഹൃദവും പുലർത്തിയിരുന്നത്. തിഗ്രീസിലെ മഫ്രിയാന അന്ത്യോഖ്യൻ പാത്രിയർക്കീസിന്റെ കീഴ്സ്ഥാനിയും, അന്ത്യോക്യാ പാത്രിയർക്കീസിനാൽ വാഴിക്കപ്പെട്ട സുറിയാനി സഭാംഗവുമായിരുന്നു. അദ്ദേഹം സുറിയാനി സഭാംഗങ്ങളായി തിഗ്രീസിൽ പാർത്തിരുന്നവർക്ക് ഇടയശുശ്രൂഷ നിർവ്വഹിച്ചിരുന്നു. കൂടാതെ തിഗ്രീസിലെ സഭ അന്ത്യോഖ്യൻ സഭയുടെ ഭാഗമായിരുന്നു.

**മലങ്കരയിലെ കാതോലിക്കേറ്റ്**

1912 സെപ്റ്റംബർ 15-ാം തീയതി മലങ്കരയിൽ സ്ഥാപിതമായ കാതോലിക്കേറ്റ്, മഫ്രിയാനേറ്റാണ് എന്നുള്ളതിൽ തർക്കമില്ല. ചരിത്രരേഖകളും, ചരിത്രപശ്ചാത്തലവും ഇത് സാധൂകരിക്കുന്നു. പരി. വട്ടശ്ശേരിൽ തിരുമേനിയും കോനാട്ട് മല്പാൻ മത്തായി കത്തനാരും എഴുതിയ കത്തുകളിൽ ഇത് വ്യക്തവുമാണ്. തിഗ്രീസിൽ നിന്നുപോയ മഫ്രിയാനാ സ്ഥാനം മലങ്കരയിൽ പുന:സ്ഥാപിക്കണമെന്നാതായിരുന്നു മലങ്കരസഭയുടെ ആവശ്യം. സ്വതന്ത്ര ചുമതലയുള്ള ഭരണസംവിധാനം മലങ്കരയിൽ ഉണ്ടാകണം എന്നല്ലാതെ പാത്രിയർക്കീസുമായോ അന്ത്യോഖ്യൻ സഭയുമായോ ഉള്ള ബന്ധം വിഛേദിക്കണമെന്ന ആഗ്രഹം പരി. വട്ടശ്ശേരിൽ തിരുമേനിക്കോ കൂട്ടാളികൾക്കോ ഉണ്ടായിരുന്നതായി ചരിത്രരേഖകളിൽ പറയുന്നില്ല.

മലങ്കരസഭയ്ക്ക് പൂർണ്ണ ഉൾഭരണ സ്വാതന്ത്ര്യം ലഭിക്കുന്നതിനുവേണ്ടിയും, പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസ്യോസ് അഞ്ചാമനെ ആദരിക്കുന്നതിനുവേണ്ടിയും, തിഗ്രീസ് ആസ്ഥാനമായി പ്രവർത്തിച്ചുകൊണ്ടിരിക്കുന്ന മഫ്രിയാന സ്ഥാനം അതേ അധികാര-അവകാശങ്ങളോടെ മലങ്കരയിലും സ്ഥാപിക്കുവാൻ മലങ്കരസഭ ആഗ്രഹിച്ചു. തത്ഫലമായി 1912 സെപ്റ്റംബർ 15-ാം തീയതി അന്ത്യോഖ്യൻ സഭയുടെ അബ്ദുൾ മ്ശിഹാ പാത്രിയർക്കീസിനാൽ മലങ്കരയിലും കാതോലിക്കേറ്റ് സ്ഥാപിക്കപ്പെട്ടു. കാതോലിക്കേറ്റ് സ്ഥാപനത്തോടനുബന്ധിച്ച് അബ്ദുൾ മ്ശിഹാ പാത്രിയർക്കീസ് പുറപ്പെടുവിച്ച ഒന്നാം കല്പനയിൽ ഇപ്രകാരം രേഖപ്പെടുത്തിയിരിക്കുന്നു.

"In response to your request, we have ordained our beloved Ivanios as Baselios with the name Maphrian or Catholicos of the East, that is the See of the Apostle Mar Thomas in India and elsewhere" (V.C. Samuel, Truth Triumphs, MOC, CMS, Kottayam, 46)

മേലുദ്ധരിച്ച കല്പനയിൽ ഇന്ത്യയിലും എവിടെയുമുള്ള മാർത്തോമ്മാ ശ്ലീഹായുടെ സിംഹാസനത്തിൽ പൗരസ്ത്യ കാതോലിക്ക അഥവാ മഫ്രിയാനായായി ബസ്സേലിയോസിനെ വാഴിച്ചിരിക്കുന്നു എന്നു രേഖപ്പെടുത്തിയിരിക്കുന്നു. മലങ്കരയിൽ സ്ഥാപിക്കപ്പെട്ടത് മഫ്രിയാനേറ്റാണെങ്കിലും അതിനെ കാതോലിക്കേറ്റായി മേല്പറഞ്ഞ കല്പനയിൽ വിശേഷിപ്പിക്കുന്നു എന്നത് വാസ്തവമാണ്. ആയതിനാൽ തിഗ്രീസിലെ മഫ്രിയാനേറ്റിനെ മലങ്കരയിലേക്ക് മാറ്റി സ്ഥാപിക്കണമെന്ന മലങ്കരസഭാംഗങ്ങളുടെ ആഗ്രഹം സഫലമാവുകയും അതുവഴി മലങ്കരയിൽ കാതോലിക്കേറ്റ് സ്ഥാപിതമാവുകയും ചെയ്തു. കൂടാതെ 1913 ഫെബ്രുവരി 24-ാം തീയതി പുറപ്പെടുവിച്ച കല്പനയിലും മലങ്കരയുടെ സഭാതലവനെ "കാതോലിക്കായായി" വിശേഷിപ്പിച്ചിരിക്കുന്നു. "When the Catholicos passes away, your bishops have the legitimate right to ordain another person in his place" (V.C. Samuel, Truth Triumps, 8). മേല്പറഞ്ഞ രണ്ട് കല്പനകളിലും മലങ്കരസഭാദ്ധ്യക്ഷനെ കാതോലിക്ക എന്ന് വിശേഷിപ്പിച്ചിരിക്കുന്നതിനാൽ മലങ്കരയിൽ മഫ്രിയാനേറ്റിനോടൊപ്പം കാതോലിക്കേറ്റും സ്ഥാപിതമായി എന്നു കരുതാവുന്നതാണ്.

മലങ്കരയിൽ മഫ്രിയാനേറ്റും കാതോലിക്കേറ്റും ഒരേ സമയം സ്ഥാപിക്കപ്പെട്ടു എന്ന് നാം കണ്ടുകഴിഞ്ഞു. എന്നാൽ അത് സ്ഥാപനമായിരുന്നോ അതോ പുന:സ്ഥാപനമായിരുന്നോ എന്നുള്ളതാണ് അടുത്ത ചോദ്യം. കാതോലിക്കേറ്റ് സ്ഥാപനം, പുന:സ്ഥാപനമെന്ന പേരിൽ അറിയപ്പെടുവാൻ എങ്ങനെ ഇടയായി എന്ന് പരിശോധിക്കുമ്പോൾ മേല്പറഞ്ഞ ചോദ്യത്തിന് ശരിയായ ഉത്തരം ലഭിക്കുന്നതാണ്. മലങ്കരയിൽ കാതോലിക്കാ സ്ഥാപനം പുന:സ്ഥാപനമെന്ന പേരിൽ അറിയപ്പെടുവാനുള്ള കാരണങ്ങൾ:

1. തിഗ്രീസിലെ മഫ്രിയാനേറ്റാണ് മലങ്കരയിലേക്ക് മാറ്റി സ്ഥാപിച്ചത് എന്ന ബോധ്യവും അത്തരത്തിലുള്ള പ്രചരണവും.
2. മലങ്കരസഭ തിഗ്രീസിലെ സഭയുടെ ഭാഗമായിരുന്നു എന്ന ധാരണ
3. മലങ്കരയിലെ കാതോലിക്ക, തിഗ്രീസിലെ കാതോലിക്കായുടെ അതേ വിശേഷണപദമായ "പൗരസ്ത്യ കാതോലിക്ക" എന്ന തലക്കെട്ട് ഉപയോഗിക്കുന്നു.
4. തിഗ്രീസിലെ കാതോലിക്കേറ്റ് നിലവിലില്ല എന്ന ധാരണ

മേല്പറഞ്ഞ കാരണങ്ങൾ മലങ്കരയിലെ കാതോലിക്കാ സ്ഥാപനത്തെ പുന:സ്ഥാപനമെന്ന പേരിൽ വിശേഷിപ്പിക്കുവാനും അറിയപ്പെടുവാനും തുടങ്ങി. എന്നാൽ ചരിത്രപരമായ പശ്ചാത്തലം മന

സ്സിലാക്കി ചിന്തിക്കുമ്പോൾ തീഗ്രീസിലെ മഫ്രിയാനേറ്റല്ല മലങ്കരയിൽ സ്ഥാപിക്കപ്പെട്ടത് എന്ന് മനസ്സിലാക്കാവുന്നതാണ്. കാരണം,

1. തിഗ്രീസിലെ മഫ്രിയാനേറ്റ്, അന്തോഖ്യൻ പാത്രിയർക്കീസിനാൽ സുറിയാനി സഭാംഗങ്ങളായി പേർഷ്യൻ സാമ്രാജ്യത്തിൽ അധിവസിക്കുന്ന സുറിയാനിക്കാർക്കുവേണ്ടി സ്ഥാപിതമായ ഭരണ സംവിധാനമായിരുന്നു.
2. തിഗ്രീസിലെ സഭ അന്ത്യോഖ്യൻ സുറിയാനി സഭയുടെ ഭാഗമായിരുന്നു.

മേല്പറഞ്ഞ കാരണങ്ങൾ ചരിത്ര വസ്തുതകളോട് കൂട്ടി ചേർത്ത് വായിക്കുമ്പോൾ മലങ്കരയിൽ കാതോലിക്കേറ്റിന്റെ സ്ഥാപമാണ് പുന:സ്ഥാപനമല്ല നടന്നത് എന്ന് സമ്മതിക്കേണ്ടവരും. താഴെപ്പറയുന്ന കാരണങ്ങൾ അതിനെ സാധൂകരിക്കുന്നു.

(a) മലങ്കരസഭയുടെ കാതോലിക്കേറ്റ് മുൻപ് മറ്റെങ്ങും സ്ഥാപിക്കപ്പെട്ടിട്ടില്ല.

(b) മലങ്കരയുടെ കാതോലിക്കേറ്റ്, മലങ്കരസഭാംഗങ്ങൾക്കുവേണ്ടി മലങ്കരസഭയുടെ പിതാക്കന്മാരാൽ ഭരിക്കപ്പെടുന്ന ഭരണസംവിധാനമാണ്.

(c) "പൗരസ്ത്യ കാതോലിക്ക" എന്ന സംജ്ഞ മലങ്കരസഭയുടെ കാതോലിക്കേറ്റിനെ തിഗ്രീസിലെ കാതോലിക്കേറ്റാക്കിതീർക്കുന്നില്ല.

(d) മലങ്കരയിലെ കാതോലിക്കേറ്റ് മലങ്കരസഭയുടെ വളർച്ചയുടെ ഫലമായി ഉടലെടുത്ത ഭരണസംവിധാനമാണ്.

ആയതിനാൽ 1912ൽ മലങ്കരയിൽ മഫ്രിയാനേറ്റ് എന്ന പേരിൽ കാതോലിക്കേറ്റിന്റെ സ്ഥാപനമാണ് നടന്നതെന്നും അത് മലങ്കരസഭയുടെ സ്വാതന്ത്ര്യത്തിന്റെയും സ്വയംശീർഷകത്വത്തിന്റെയും പ്രതീകമാണെന്നും മനസ്സിലാക്കി അതിൽ അഭിമാനം കൊള്ളുവാൻ നമുക്ക് ഇടയാകട്ടെ. ❍

## ആദരാഞ്ജലികൾ



കുറിച്ചുമുട്ടം സെന്റ് സ്റ്റീഫൻസ് ഓർത്തഡോക്സ് പള്ളിയിൽ 30 വർഷക്കാലം പ്രധാന ശുശ്രൂഷകനായി സേവനം അനുഷ്ഠിച്ച മൂത്താന്റിയേത്ത് എം. വറുഗീസ് (തങ്കച്ചൻ) നിര്യാതനായി. നമ്മുടെ ഭദ്രാസനത്തിലെ വിവിധ ഇടവകകളിൽ സേവനം അനുഷ്ഠിച്ചിട്ടുണ്ട്. ശവസംസ്ക്കാരം 52-ൽ പരം വൈദികരുടെയും നമ്മുടെ ഭദ്രാസന മെത്രാപ്പോലീത്താ അഭിവന്ദ്യ തോമസ് മാർ അത്താനാസിയോസ്, അഭിവന്ദ്യ കുറിയാക്കോസ് മാർ ക്ലീമീസ്, അഭിവന്ദ്യ യൂഹാനോൻ മാർ ദിയസ്കോറസ് തിരുമേനിയുടെയും കാർമ്മികത്വത്തിൽ കുറിച്ചിമുട്ടം സെന്റ് സ്റ്റീഫൻസ് ഓർത്തഡോക്സ് പള്ളിയിൽ നടത്തി.

# അനുഗ്രഹം കാർഷിക കൂട്ടായ്മ ഉദ്ഘാടനം

മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ നവജ്യോതി മോംസിന്റെ ആഭിമുഖ്യത്തിൽ സഭയിലാകമാനം കാർഷിക പദ്ധതി എന്ന ലക്ഷ്യത്തോടെ ആരംഭിക്കുന്ന അനുഗ്രഹം കാർഷികകൂട്ടായ്മ 2012 ആഗസ്റ്റ് 28-ാം തീയതി ദേവലോകത്ത് പ. ബസേലിയോസ് മാർത്തോമ്മാ പൗലോസ് ദ്വിതീയൻ കാതോലിക്കാ ബാവാ ഉദ്ഘാടനം ചെയ്തു. മോംസ് പ്രസിഡണ്ട് അഭിവന്ദ്യ ഡോ. യൂഹാനോൻ മാർ തേവോദോറോസ് തിരുമേനി ആദ്ധ്യക്ഷം വഹിച്ച സമ്മേളനത്തിൽ സഭയ്ക്കും സമൂഹത്തിനും പുതിയ ഉണർവ്വ് പ്രദാനം ചെയ്യുവാൻ നവജ്യോതി മോംസിന് സാദ്ധ്യമാകണമെന്ന് പ. ബാവാ പ്രസ്താവിച്ചു. തോട്ടം കാപ്പാനും വേല ചെയ്യുവാനുമാണ് മനുഷ്യരെ ദൈവം നിയോഗിച്ചിട്ടുള്ളത്. പരിസ്ഥിതി പരിപാലനവും കാർഷിക പദ്ധതിയും ഏറ്റെടുക്കുകയും സമൂഹത്തിൽ വർദ്ധിച്ചു വരുന്ന അധാർമ്മികതയ്ക്കെതിരെ ജാഗ്രതയോടെ പ്രാർത്ഥനാപൂർവ്വം പ്രവർത്തിക്കുകയും ചെയ്യണമെന്നും പ. ബാവാ നിർദ്ദേശിച്ചു. 'ഇന്നത്തെ കാർഷിക സ്ഥിതി-വനിതകളുടെ പങ്കാളിത്തം' എന്ന വിഷയം ആസ്പദമാക്കി പാമ്പാടി കൃഷിഭവനിലെ കാർഷിക ഓഫീസർ ശ്രീ. കോര തോമസ് ക്ലാസ്സെടുത്തു. വന്ദ്യ തോമസ് പോൾ റമ്പാൻ, ഫാ. ജോൺ ശങ്കരത്തിൽ, മോംസ് വൈസ് പ്രസിഡന്റ് ഫാ. മാത്യു വർഗീസ്, ഫാ. ജോർജ്ജ് വറുഗീസ്, ഫാ. സ്ലീബാ അസോസിയേഷൻ സെക്രട്ടറി ഡോക്ടർ ജോർജ്ജ് ജോസഫ്, ഡാനിയേൽ വർഗ്ഗീസ്, പ്രൊഫ. മേരി മാത്യു, ആലീസ് മാത്യു എന്നിവർ പ്രസംഗിച്ചു.

'നവോദയം' മാസിക, 'ക്രിസ്തുമസ് സ്റ്റാർ' എന്നിവയുടെ പ്രകാശനം പ. ബാവാ നിർവ്വഹിച്ചു. വിവിധ ഭദ്രാസനങ്ങളിൽ കാർഷിക പദ്ധതി നടപ്പാക്കുന്നതിനായി വിവിധതരം വിത്തുകൾ വിതരണം ചെയ്തു.

## ഡ്രൈവറെ ആവശ്യമുണ്ട്

ചെങ്ങന്നൂർ ഭദ്രാസന വകയായുള്ള ആംബുലൻസിന്റെ ഡ്രൈവറായി കുറഞ്ഞത് 10 വർഷത്തെ ഡ്രൈവിംഗ് പരിചയവും, ബാഡ്ജുമുള്ള വ്യക്തികളിൽ നിന്നും അപേക്ഷ ക്ഷണിക്കുന്നു. കൂടുതൽ വിവരങ്ങൾക്ക് ഭദ്രാസന സെക്രട്ടറിയുമായി (9495765393) ബന്ധപ്പെടുക

## ദിവ്യബോധനം സെമിനാർ

സെപ്റ്റംബർ 15 ശനിയാഴ്ച നടത്തുവാൻ തീരുമാനിച്ച ദിവ്യബോധനം POCE-DOCE സെമിനാർ ഒക്ടോബർ 6 ശനിയാഴ്ച ബഥേൽ അരമനയിൽ വച്ചു നടത്തുന്നതാണ്.

# മലങ്കരസഭ
## അതിജീവനത്തിന്റെ നൂതന മാതൃക

ഫാ. വിത്സൻ മാത്യു

**തദ്ദേശീയ മലങ്കരസഭ:**

നമ്മുടെ നാടിന് പൗരാണികമായി വിദേശ നാടുകളോട് വ്യാപാരബന്ധം ഉണ്ടായിരുന്നു. ഗ്രീക്ക് -റോമൻ-അറബി-യൂദ വിഭാഗങ്ങളുമായുള്ള വ്യാപാരബന്ധം പ്രസിദ്ധമായിരുന്നു. ഇപ്രകാരം സാംസ്കാരിക സംസ്കൃതി നിലനിന്നിരുന്ന മണ്ണിലേക്ക് എ. ഡി. 52ൽ വി. തോമസ് അപ്പൊസ്തലൻ കടന്നുവന്നു. ഇവിടുത്തെ ആദിവംശജരുടെയും, തുടർന്നുവന്ന ദ്രാവിഡരുടെയും സങ്കരവർഗ്ഗമായ ഒരുവിഭാഗം ജനങ്ങളാണ് അന്നിവിടെ ഉണ്ടായിരുന്നത്. അപ്പൊസ്തലന്റെ ഉപദേശങ്ങളിൽ ആകൃഷ്ടരായ 4 കുടുംബങ്ങൾ (വ്യത്യസ്ത സ്ഥലങ്ങളിലുള്ള 4 സമൂഹങ്ങൾ/മൺറങ്ങൾ) ക്രിസ്തുമാർഗ്ഗം സ്വീകരിച്ചു. പാശ്ചാത്യനാടുകൾ ക്രിസ്തുമതം സ്വീകരിക്കുന്നതിന് നൂറ്റാണ്ടുകൾക്കുമുമ്പെ ഭാരത മണ്ണിൽ കടന്നുവന്ന്, ഈ മണ്ണിന്റെ ചൂടും, ചൂരും തിരിച്ചറിഞ്ഞ് അവിഭാജ്യഘടകമായ്ത്തീർന്ന ക്രിസ്തുമതത്തിന്റെ എളിയതുടക്കം അവിടെത്തുടങ്ങി. അപ്പൊസ്തലന്റെ സുവിശേഷ പ്രവർത്തനങ്ങളിൽ അസൂയാലുക്കളായവർ (ആ കാലഘട്ടത്തിൽ ജൂതസാന്നിദ്ധ്യം കേരള-തമിഴ്നാട് ഭാഗങ്ങളിൽ ശക്തമായിരുന്നു. തങ്ങൾ ക്രൂശിച്ചവന്റെ പിൻഗാമി, തങ്ങളെതിർത്ത സന്ദേശം പ്രചരിപ്പിയ്ക്കുന്നതിൽ അസഹിഷ്ണുത പൂണ്ട ജൂതവർഗ്ഗം തന്നെ, തങ്ങളുടെ വർഗ്ഗത്തിൽപ്പെട്ട തോമസിനെ വധിച്ചു എന്ന് വിശ്വസിയ്ക്കുന്നതാണ് കൂടുതൽ വിശ്വസനീയമായത്. തോമസിനെ തദ്ദേശീയർ വധിച്ചു എന്നപാരമ്പര്യ പഴംപുരാണത്തിന് അറുതിവരേണ്ടിയിരിയ്ക്കുന്നു) എ. ഡി. 72ൽ മൈലാപൂരിൽ വെച്ച് വധിച്ചു. ഭാരതമണ്ണിൽ രക്തം ചീന്തി, ഈ പുണ്യഭൂവിൽ അടക്കപ്പെട്ട അപ്പൊസ്തലൻ ഭാരതത്തിന്റെ അപ്പൊസ്തലനായി. അദ്ദേഹത്തിന്റെ രക്തസാക്ഷിത്വത്തിനുശേഷം ക്രമീകൃതമായ വളർച്ച ക്രിസ്തുമതത്തിനുണ്ടായി. ബുദ്ധ-ജൈന മത സ്വാധീനം നിലവിലുണ്ടായിരുന്ന കേരളമണ്ണിൽ ക്രൈസ്തവ മതവും വേരുറപ്പിച്ചു. ഈ സമൂഹത്തിന്റെ പൊതുനേതൃത്വം "അർക്കദ്യാക്കോൻ" മാർക്കായിരുന്നു. പേർഷ്യയിൽ നിന്നും വന്ന മെത്രാപ്പോലീത്തമാരുടെ ആദ്ധ്യാത്മിക നേതൃത്വവും മലങ്കരസഭയ്ക്കുണ്ടായിരുന്നു. എങ്കിലും, രക്തത്തിലലിഞ്ഞുചേർന്ന സ്വാതന്ത്ര്യ അവബോധം പുലർത്തിയ സമൂഹമായിരുന്നു അന്നുണ്ടായിരുന്നത്. എ. ഡി. 345ൽ, പേർഷ്യയിൽ ഉണ്ടായ കഠിനമായ മതപീഢനത്തെതുടർന്ന് മലങ്കരയിലേക്കുവന്ന, ക്നായിതൊമ്മന്റെ നേതൃത്വത്തിലുള്ള ചെറു സമൂഹത്തെയും (Syrian Migration) ഭാരതസമൂഹം നെഞ്ചിലേറ്റി. 1498 ൽ വാസ്ക്കോഡിഗാമ വന്നതിനുശേഷമാണ് റോമൻ കത്തോലിക്കാസഭയുടെ സ്വാധീനം ഭാരതത്തിലുണ്ടായത്. പോർച്ചുഗീസുകാരുടെ മതപീഡനം, പാരമ്പര്യസുറിയാനി ക്രിസ്ത്യാനികളെ കത്തോലിയ്ക്കാരാക്കുവാനുള്ള പരിശ്രമം ആദിയായവ തദ്ദേശീയരുടെ എതിർപ്പിനെ ക്ഷണിച്ചുവരുത്തി. ഭാരതീയ സംസ്കാരവും, ക്രൈസ്തവ വിശ്വാസവും പിന്തുടർന്ന ആ ജനവിഭാഗത്തിന്റെ റോമൻ അധിനിവേശത്തിനെതിരെയുള്ള പ്രതികരണമാണ് 'കൂനൻകുരിശു സത്യം' (1653) എന്നറിയപ്പെടുന്നത്. 1653 വരെ നീണ്ട 'അർക്കദ്യാക്കോൻ' ഭരണത്തിനുശേഷം, വളർച്ചയുടെ പ്രതിഫലനമായി 'മാർത്തോമ്മാ സ്ഥാനം' രൂപം പ്രാപിച്ചു.

**1653–1814** വരെയുള്ള കാലഘട്ടത്തിൽ **'മാർത്തോമ്മാമാർ'** എന്നപേരിലുള്ള 8 പേർ സഭയെ നയിച്ചു. ഇതിൽ, മാർത്തോമ്മാ ഒന്നാമന് ഔദ്യോഗികമായി മേല്പട്ടസ്ഥാനം നല്കിയത് ജെറുസലേമിലെ പാത്രിയർക്കീസ് മാർ ഗ്രീഗോറിയോസായിരുന്നു. (റോം, അലക്സാന്ത്ര്യ, അന്ത്യോഖ്യ, കോൺസ്റ്റാന്റിനോപ്പിൾ, ജെറുസലേം എന്നിങ്ങനെ 5 പാത്രിയർക്കേറ്റുകൾ അന്ന് നിലവിലിരുന്നു). പ്രാദേശിക മെത്രാന്മാരുടെ അഭാവം, മതപീഠനം ആദിയായവ നിലവിലിരുന്ന കാലഘട്ടങ്ങളിൽ സഹോദരസഭകൾ തമ്മിൽ മൂറോൻ കൂദാശ, മെത്രാൻ സ്ഥാനാരോഹണം തുടങ്ങിയവയിൽ പല ഘട്ടങ്ങളിൽ പരസ്പരസഹകരണം ഉണ്ടായിട്ടുണ്ട്. ഇപ്രകാരം ആത്മീകസഹായം നല്കുന്നവരുടെ കീഴിലോ, വിധേയത്വത്തിലോ നിലനില്ക്കുവാൻ

സഹായം തേടുന്നവർക്ക് ഉത്തരവാദിത്വം ഇല്ലായിരുന്നു. ജാത്യാഭിമാനികളായ നസ്രാണികൾ അധീശത്വം, അധിനിവേശം ഇവയെ എതിർത്ത് തദ്ദേശീയത പിന്തുടരുവാൻ എന്നും പരിശ്രമിച്ചിരുന്നു.

1814–1912 കാലഘട്ടങ്ങളിൽ, **'മാർത്തോമ്മാമാർ'** എന്ന അധികാരസ്ഥാനം 'മലങ്കരമെത്രാപ്പോലീത്താ' സ്ഥാനത്തിന് വഴിമാറി. സഭാചരിത്രത്തിൽ പുതിയൊരു നാഴികക്കല്ലിനിത് തുടക്കമിട്ടു. മലങ്കരസഭ ഇക്കാലഘട്ടത്തിൽ സി. എം. എസ്. മിഷനറിമാരുമായി ബന്ധത്തിലായെങ്കിലും പൗരസ്ത്യ പാരമ്പര്യത്തിന് വിരുദ്ധമായുള്ള സമീപനം മൂലം 1840 ലെ 'കൊച്ചിൻ പഞ്ചായത്തോടെ' ഈ ബന്ധത്തിന് മലങ്കരയിലെ പൗരാണികസഭ അടിവരയിട്ടു. എന്നാൽ, ഈ ബന്ധത്തെ രഹസ്യമായി അനുകൂലിച്ച ഒരു വിഭാഗം, പാലക്കുന്നത്ത് അബ്രഹാം മല്പാന്റെ നേതൃത്വത്തിൽ 'നവീകരണ'ത്തിന് നേതൃത്വം നല്കി. അവരുടെ പ്രതിനിധിയായി അയയ്ക്കപ്പെട്ട മാത്യൂസ് ശെമ്മാശൻ, അന്ത്യോഖ്യാ പാത്രിയർക്കീസിൽ നിന്ന്, മാത്യൂസ് മാർ അത്താനാസ്യോസ് എന്നപേരിൽ മെത്രാപ്പോലീത്താസ്ഥാനം പ്രാപിച്ച് തിരികെ എത്തി. മലങ്കരസഭയിൽ നിന്ന് ഒരു വ്യക്തി ആദ്യമായി അന്ത്യോഖ്യാ പാത്രിയർക്കീസിൽ നിന്ന് മേല്പട്ടസ്ഥാനം പ്രാപിയ്ക്കുന്നതിവിടെയാണ്. ഇത് ഔദ്യോഗികമായ സമീപനമല്ല, മറിച്ച് വിഘടിത വിഭാഗത്തിൽ നിന്നുള്ള സമീപനവുമായിരുന്നു. അതിനെത്തുടർന്ന്, മലങ്കരയിലുടലെടുത്ത അരാജകത്വമാണ്, 1865ൽ പുലിക്കോട്ടിൽ ജോസഫ് റമ്പാനെ അന്ത്യോഖ്യയിലേക്കയ്ക്കുവാൻ ഇടയായത്. അന്ത്യോഖ്യാ പാത്രിയർക്കീസിൽ നിന്നും മെത്രാൻ സ്ഥാനം സ്വീകരിച്ച്, മാർ ദീവന്നാസ്യോസ് എന്നപേരിൽ തിരികെ എത്തി, മലങ്കരമെത്രാപ്പോലീത്താസ്ഥാനം ഏറ്റെടുത്തു. മലങ്കരസഭയുടെ ഔദ്യോഗിക അന്ത്യോഖ്യൻ ബന്ധത്തിന്റെ തുടക്കവും ഇതുതന്നെ. ഈ മെത്രാൻ വാഴ്ചയുടെ പിന്നാലെ പത്രോസ് മൂന്നാമൻ പാത്രിയർക്കീസ് ബാവാ മലങ്കരയിലെത്തി. ആദ്യഘട്ടങ്ങളിൽ നല്ല ബന്ധം പിന്തുടർന്ന അന്ത്യോഖ്യൻ മെത്രാന്മാർ പിന്നീട് 'ആദ്ധ്യാത്മികതയിൽ കോളനിവല്ക്കരണവും' 'ചൂഷണതത്വശാസ്ത്രവും പ്രയോഗിയ്ക്കുകയാണ് ചെയ്തത്. ഭാരതീയരുടെ അമൂല്യവസ്തുക്കൾ കവർന്നെടുക്കാൻ വെമ്പിയ പാശ്ചാത്യരുടെ മനോഭാവമാണ് ഈ വൈദേശിക ശക്തിയ്ക്കും ഉണ്ടായത്. ഈ മനോഭാവത്തോടുള്ള മലങ്കരയിലെ, വിഘടനവിധേയമാകാത്ത നസ്രാണികളുടെ ആത്മാഭിമാന പ്രകടനമാണ് 1912ലെ 'കാതോലിക്കേറ്റ്' സ്ഥാപനം. അർക്കദ്യാക്കോൻ, മാർത്തോമ്മാമാർ, മലങ്കരമെത്രാപ്പോലീത്ത തുടങ്ങി വിവിധ കാലഘട്ടങ്ങളിൽ മലങ്കരസഭ സ്വീകരിച്ച സ്ഥാനങ്ങളുടെ വളർച്ചയുടെ നൂതന ഏടാണ് 'കാതോലിക്കാ സ്ഥാപനം' (ചോള, ചേര, പാണ്ഡ്യ കാലഘട്ടങ്ങളിൽ അറിയപ്പെട്ട ഇന്നത്തെ കേരളം, പിന്നീട് തിരുവിതാംകൂർ , കൊച്ചി, മലബാർ എന്നും 1956 നവംബർ 1 മുതൽ കേരളം എന്നും അറിയപ്പെട്ടു. 1956ൽ കേരളം രൂപം കൊണ്ടു എന്നതിന് അന്നുതൊട്ടാണ് ഈ നാടുണ്ടായതെന്ന് അർത്ഥമില്ലല്ലോ? വളർച്ചയുടെ പുതുഘട്ടമെന്നേ ഇതിനർത്ഥമുള്ളൂ).

1912ൽ 'കാതോലിക്കാസ്ഥാപനം' രൂപം പ്രാപിച്ചപ്പോൾ, ഇവിടെ രൂപംകൊണ്ട 'അന്ത്യോഖ്യൻ വിഘടിതവിഭാഗം' ഔദ്യോഗിക വിഭാഗത്തിനു വിരുദ്ധമായി സമരകാഹളം മുഴക്കി. **'മലങ്കര സഭ തദ്ദേശീയമായി നിലനിന്ന് ആഢ്യത പുലർത്തണമോ? അതോ അന്ത്യോഖ്യൻ നുകത്തിലായിരിക്കണമോ?** എന്നതായിരുന്നു ആ കാലഘട്ടത്തിലുയർന്ന ചോദ്യം. ബ്രിട്ടീഷാധിപത്യത്തിലും, ഭരണസുഖം നുകർന്ന ഒരു വിഭാഗം ഇന്ത്യൻ സ്വാതന്ത്ര്യസമരത്തെ എതിർത്തതുപോലെ, അധികാരക്കൊതിയും, പണക്കൊതിയും പൂണ്ട ഒരു വിഭാഗം മലങ്കരസഭയുടെ സ്വാതന്ത്ര്യവും, സുരക്ഷിതവും, സ്വായാർജ്ജിതവുമായ അനുഭവത്തിന് തുരങ്കം വെയ്ക്കുകയായിരുന്നു. അർഹരല്ലാതിരുന്നവർക്ക് അധികാരം നല്കുക, പണവും, അധികാരവും നല്കി ഔദ്യോഗിക സഭയിലെ അംഗങ്ങളെ അടർത്തിയെടുക്കുക തുടങ്ങിയ കുത്സിത ശ്രമങ്ങളാണ് അന്നുനടന്നത്. ഭാരതം പോലെയുള്ള പവിത്രമണ്ണിലെ, നിഷ്ക്കളങ്കരും, സംസ്കാരസമ്പന്നരുമായ ഇതരമതവിഭാഗങ്ങളിലെ സ്വാതന്ത്ര്യ അഭിനിവേശത്തെയും, സഹനതയെയും തകർക്കുവാനും, സ്വയം തെറ്റിദ്ധാരണ പകർത്താനുമാണ് ഇത് മൂലം ചിലർ പരിശ്രമിച്ചത്.

1934ൽ മലങ്കരസഭ ഔദ്യോഗികമായി ഒരു ഭരണഘടന തയ്യാറാക്കി. ഭാരതത്തിന് ഔദ്യോഗിക ഭരണഘടന ഉണ്ടാകുന്നതിന് മുമ്പെ, മറ്റൊരു സഭാവിഭാഗത്തിനും ഭരണഘടന രൂപപ്പെടുന്നതിനു മുമ്പെ മലങ്കരസഭയ്ക്ക് ഭരണഘടനയുണ്ടായി. നാളിതുവരെയുള്ള തർക്കങ്ങൾക്ക് അന്തിമപരിഹാരമായി, സുപ്രീംകോടതി ഔദ്യോഗികമായി അംഗീകരിച്ചതും ഈ ഭരണഘടനതന്നെയാണ്. ഔദ്യോഗിക മലങ്കരസഭയ്ക്കെതിരെ വിഘടിത വിഭാഗത്തിന്റെ 'അനാശാസ്യകർമ്മങ്ങൾ' 1958ലെ സുപ്രീംകോടതി വിധിയിലേക്കുവരെ നയിച്ചു. സുപ്രീംകോടതിയുടെ അന്നത്തെ വിധി മലങ്കരസഭയിലെ ഔദ്യോഗിക വിഭാഗത്തിന് അനുകൂലമായിരുന്നു. കോടതി ചെലവുൾപ്പെടെ നല്കണമെന്ന വിധിയുണ്ടായിട്ടും, വിഘടിതവിഭാഗത്തെ സ്വീകരിയ്ക്കുവാൻ

ഓർത്തഡോക്സുകാർ തയ്യാറായി. 1972 വരെ ഈ സമാധാനം നിലനിന്നു. വീണ്ടും അസ്വസ്ഥതകൾ ഉടലെടുക്കുകയും, 'യാക്കോബായ വിഭാഗം' എന്ന കപടനാമത്തിൽ വിഘടിതവിഭാഗം നിലകൊള്ളുകയും ചെയ്യുന്നു. 1995ലും, 2002ലും പരമോന്നത നീതിന്യായകോടതിയിൽ നിന്ന് 'ഔദ്യോഗിക വിഭാഗ'ത്തിന് (ഓർത്തഡോക്സ്) അനുകൂലമായി വിധിയുണ്ടായി. ഇതിനെതിരെ വിഘടിതവിഭാഗം, 2002ൽ ഒരു ട്രസ്റ്റ് പുത്തൻകുരിശ് ആസ്ഥാനമായിരൂപീകരിയ്ക്കുകയും,മാതൃസഭയിൽ നിന്ന് അകന്നുനില്ക്കുകയും ചെയ്യുന്നു. ഭാരതീയ സംസ്കൃതിയുടെ 'സ്വയംഭരണം', 'സ്വയംശീർഷകത്വം' എന്നിവയുടെ കടയ്ക്കൽ കത്തിവെച്ച് 'അടിമത്വമനോഭാവം' പുലർത്തുന്ന വിഘടിതവിഭാഗത്തിന്റെ സ്വാധീനത്തിനു വഴങ്ങുന്ന തരത്തിലേക്ക് ഭരണകൂടവും നീങ്ങിക്കഴിഞ്ഞു.

മലങ്കരസഭയിലെ തർക്കം, അധികാര കേന്ദ്രീകൃതമല്ല. ഒന്നോ രണ്ടോ പള്ളികൾക്കുവേണ്ടയുമല്ല ഈ തർക്കം. പല പള്ളികൾ പണിയുവാനുള്ള സാഹചര്യം ദൈവം സഭയ്ക്കുതന്നിട്ടുണ്ട്. എന്നാൽ, അടിച്ചമർത്തപ്പെട്ട വിഭാഗത്തിന്റെ സ്വാതന്ത്ര്യബോധത്തിൽനിന്നും, പിതാക്കന്മാരുടെ അവകാശത്തിൽ നിന്നും സാമൂഹ്യനീതിയിൽ നിന്നും പാർശ്വവല്ക്കരിക്കപ്പെട്ട ന്യൂനപക്ഷത്തിന്റെ വികാരത്തെ ലഘൂകരിയ്ക്കുവാൻ ശ്രമിയ്ക്കുമ്പോൾ നിലനില്പിനായി ന്യായമായമാർഗ്ഗത്തിൽ പോരാടേണ്ടിവരുന്നു എന്നുള്ള യാഥാർത്ഥ്യം വിസ്മരിയ്ക്കരുത്.



## ബോധവത്ക്കരണ ക്ലാസ്

ചെങ്ങന്നൂർ : സമൂഹത്തിൽ നിലനിൽക്കുന്ന തെറ്റുകളെ തിരിച്ചറിഞ്ഞ് അവയെ അതിജീവിക്കുവാൻ വിദ്യാർത്ഥി സമൂഹത്തിന് കഴിയണമെന്ന് മലങ്കര ഓർത്തഡോക്സ് സഭ ചെങ്ങന്നൂർ ഭദ്രാസന മെത്രാപ്പോലീത്താ അഭിവന്ദ്യ തോമസ് മാർ അത്താനാസിയോസ് പ്രസ്താവിച്ചു. ഭദ്രാസനത്തിലെ വിവിധ ഇടവകകളിലെ പെൺകുട്ടികൾക്കുവേണ്ടി എം.ജി.ഒ.സി.എസ്.എം. ന്റെ നേതൃത്വത്തിൽ നടത്തിയ ബോധവത്ക്കരണ ക്ലാസ് ഉദ്ഘാടനം ചെയ്തു സംസാരിക്കുകയായിരുന്നു അദ്ദേഹം. പരുമല സെന്റ് ഗ്രീഗോറിയോസ് മിഷൻ ഹോസ്പിറ്റലിലെ സോഷ്യൽ വർക്കർ സിസ്റ്റർ ജൂഡിത്ത്, ശ്രീമതി ആശ, ശ്രീമതി അഞ്ജന എന്നിവർ ക്ലാസ്സെടുത്തു. ഭദ്രാസന സെക്രട്ടറി ഫാ. മാത്യു വർഗ്ഗീസ് പുളിമൂട്ടിൽ, ഫാ. തോമസ് അമയിൽ, ഫാ. മത്തായി സഖറിയ, ശ്രീ. സജി പട്ടരുമഠം, ശ്രീമതി റെയ്ച്ചൽ രാജൻ, ശ്രീമതി അജിതാ വിൽസൺ എന്നിവർ പ്രസംഗിച്ചു. വിവിധ ഇടവകകളിൽ നിന്നായി 250 പെൺകുട്ടികൾ ക്ലാസ്സിൽ സംബന്ധിച്ചു.

## സ്വാതന്ത്ര്യദിനാഘോഷം

ബുധനൂർ : ബുധനൂർ സെന്റ് ഏലിയാസ് യുവജനപ്രസ്ഥാനത്തിന്റെ നേതൃത്വത്തിൽ ആഗസ്റ്റ് 15-ാം തീയതി ബുധനാഴ്ച ഇന്ത്യയുടെ 65-ാം സ്വാതന്ത്ര്യദിനാഘോഷം നടത്തുകയുണ്ടായി. അന്നേ ദിവസം വി. കുർബ്ബാനയ്ക്കുശേഷം ബഹു. വികാരി ഫാ. മാത്യു ഏബ്രഹാം ദേശീയ പതാക ഉയർത്തി. തുടർന്ന് സ്വാതന്ത്ര്യദിന സന്ദേശം നൽകി.

## ക്രൈസ്തവ പ്രസിദ്ധീകരണങ്ങളുടെ പത്രാധിപന്മാരുടെ സമ്മേളനം

കോട്ടയം : സത്യത്തിന് സാക്ഷ്യം വഹിക്കുവാൻ വിളിച്ചാക്കപ്പെട്ടവരാണ് പത്രാധിപന്മാരെന്ന ബോധത്തോടെ ലോകത്തെ നന്മയിലേക്ക് നയിക്കുവാൻ ശ്രമിക്കണമെന്ന് കോട്ടയം ആർച്ച് ബിഷപ്പ് മാർ മാത്യു മൂലേക്കാട്ട് പ്രസ്താവിച്ചു. കേരളത്തിലെ ക്രൈസ്തവ പ്രസിദ്ധീകരണങ്ങളുടെ പത്രാധിപന്മാരുടെ സമ്മേളനം ഉദ്ഘാടനം ചെയ്തു സംസാരിക്കുകയായിരുന്നു ആർച്ച് ബിഷപ്പ്. എല്ലാ തിന്മകളെയും പരാജയപ്പെടുത്തി പ്രത്യാശയുടെ വെളിച്ചമായി മാറുകയെന്നതാണ് ക്രൈസ്തവ പ്രസിദ്ധീകരണങ്ങളുടെ കടമയെന്ന് ആർച്ച് ബിഷപ്പ് അഭിപ്രായപ്പെട്ടു. മുമ്പോട്ടു കൊണ്ടുപോകുവാൻ അധൈര്യപ്പെടുന്ന യുവജനങ്ങളെ സമർപ്പണത്തോടെ മുമ്പോട്ടു പോകുവാൻ പ്രസിദ്ധീകരണങ്ങൾ ശ്രമിക്കണമെന്ന ബിഷപ്പ് തോമസ് കെ. ഉമ്മൻ അഭിപ്രായപ്പെട്ടു. നീതിക്കുവേണ്ടി പോരാടുവാനും മരിക്കുവാനും തയ്യാറുള്ള എഴുത്തുകാർ ഉയർത്തെഴുന്നേൽക്കണമെന്ന് ബിഷപ്പ് പ്രസ്താവിച്ചു. അഖിലേന്ത്യാ തലത്തിൽ കേരളത്തിലെ വിദ്യാർത്ഥികൾ മത്സരപരീക്ഷകളിൽ തള്ളി പോകുമ്പോൾ അവരെ അത് നേരിടുവാൻ സജ്ജമാക്കുവാൻ പത്രാധിപന്മാർ ശ്രദ്ധിക്കണമെന്ന് റോയി പോൾ അഭിപ്രായപ്പെട്ടു. ഫാ. പോൾ തലേക്കാട്ട് സമ്മേളനത്തിൽ അദ്ധ്യക്ഷത വഹിച്ചു. പ്രൊഫ. എം തോമസ് മാത്യു, ഡോ. മാത്യു കോശി പുന്നയ്ക്കാട്ട്, അച്ചൻകുഞ്ഞ് ഇലന്തൂർ, ഫാ. ഏബ്രഹാം പറമ്പേട്ട് എന്നിവർ പ്രസംഗിച്ചു.



# കാതോലിക്കാ സിംഹാസനം മലങ്കര സ്വാതന്ത്ര്യത്തിന്റെ അടിസ്ഥാനക്കല്ല്

## അബ്ദേദ് മിശിഹാ പാത്രിയർക്കീസ് ബാവാ

നമ്മുടെ അനുഗ്രഹിക്കപ്പെട്ട മക്കളെ,

ഇന്നിവിടെ നടന്നിട്ടുള്ളതായ കർമ്മം എത്രയും മഹത്തരമായ ഒരു ദിവ്യശുശ്രൂഷയാകുന്നു. നിങ്ങളുടെ പിതാക്കന്മാർ കാണുന്നതിന് ആഗ്രഹിച്ചിരുന്നിട്ട് കാണാതിരുന്നതായ ഒരു സംഭവമാണ് ഇന്ന് ഇവിടെ നടന്നിട്ടുള്ളത്. മലങ്കരയുള്ള നമ്മുടെ സഭ കർത്താവേശു മിശിഹായുടെ പന്ത്രണ്ട് അപ്പോസ്തോലന്മാരിൽ ഒരാളായ പരിശുദ്ധ മാർ തോമ്മാ ശ്ലീഹായാൽ സ്ഥാപിക്കപ്പെട്ടതാണ്. ഇവിടെ എല്ലാ കാലത്തും അപ്പോസ്തോലിക കൈവയ്പ് എന്നേക്കും നിലനിൽക്കത്തക്കവിധത്തിൽ മാർ തോമ്മാശ്ലീഹായുടെ സിംഹാസനം ഇവിടെ സ്ഥാപിക്കുന്നതിന് ദൈവം സംഗതിയായിരിക്കുന്നു.

മെത്രാൻ സ്ഥാനം സ്വീകരിക്കുന്നതിനായി തുർക്കി രാജ്യം വരെയും ഇവിടെ നിന്ന് ഇനിമേലാൽ ആളുകൾ പോകേണ്ട ആവശ്യം ഇല്ല. ഇപ്പോൾ അഭിഷേകം ചെയ്യപ്പെട്ടിരിക്കുന്ന കാതോലിക്കാ മാർ തോമ്മാശ്ലീഹായുടെ സിംഹാസനത്തിന്മേൽ കിഴക്കിന്റെ കാതോലിക്കായായി പൂർവ്വകാലത്ത് സെലൂക്യയിൽ ഭരിച്ചു വന്ന കാതോലിക്കായുടെ അനന്തരഗാമിയായി മോറാൻ മാർ ബസേലിയോസ് എന്ന പേരോടുകൂടി വാഴിക്കപ്പെട്ടിരിക്കുന്നു. ഇദ്ദേഹം ദീർഘായുസ്സോടിരിക്കട്ടെ. ഇദ്ദേഹത്തെ അനുസരിക്കുകയും ഭക്തിപുരസ്സരം നിങ്ങൾ സ്മരിക്കുകയും ഇദ്ദേഹത്തിൽ നിന്ന് അപ്പോസ്തോലിക അനുഗ്രഹങ്ങൾ പ്രാപിക്കുകയും വേണം. ഇദ്ദേഹത്തിന്റെ കാലശേഷം ഇവിടെയുള്ള മെത്രാപ്പോലീത്തന്മാർക്കു തന്നെ യോജിച്ച് ഒരു കാതോലിക്കായെ അഭിഷേകം ചെയ്യുന്നതിന് അധികാരമുള്ളതാണ്. മലങ്കര സഭ എന്നേയ്ക്കും സ്വതന്ത്രമായി നിലനിൽക്കുന്നതിന് ഇപ്പോൾ ഇവിടെ സ്ഥാപിക്കപ്പെട്ടിരിക്കുന്ന കാതോലിക്കാ സിഹാംസനം സഹായിക്കട്ടെ. ഇത് നിങ്ങളുടെ സഭയുടെ സ്വാതന്ത്ര്യത്തിന്റെ അടിസ്ഥാനക്കല്ലാകുന്നു.

തുർക്കി രാജ്യത്തുനിന്ന് ഇത്രടംവരെ വന്നെത്തുന്നത് എത്രമാത്രം പ്രയാസകരവും ആപൽക്കരവുമാണെന്ന് നമുക്ക് അനുഭവത്താൽ ബോധ്യപ്പെട്ടിട്ടുള്ളതാണ്. ഇത്രമാത്രം കഷ്ടപ്പാടുകൾ എല്ലാക്കാലത്തും മലങ്കര സഭാംഗങ്ങൾ അനുഭവിക്കണമെന്നു ശഠിക്കുന്നത് അക്രമവും അക്രൈസ്തവവുമാകുന്നു.

പാത്രിയർക്കീസിന്റെ അധികാരങ്ങളെല്ലാം കാതോലിക്കായിക്കുമുണ്ട്. മെത്രാപ്പോലീത്തന്മാരെ വാഴിക്കുക മുതലായ സർവ്വവും കാതോലിക്കാമാരെക്കൊണ്ട് നിങ്ങൾക്കു സാധിപ്പിക്കാവുന്നതാണ്. കാതോലിക്കായെ നിങ്ങൾ എല്ലാവിധത്തിലും ബഹുമാനിക്കുകയും, ആദരിക്കുകയും, അനുസരിക്കുകയും ചെയ്യണം.





(നിരണം പള്ളിയിൽവച്ച് പ. അബ്ദേദ് മിശിഹാ പാത്രിയർക്കീസ് ബാവാ മലങ്കരയിൽ കാതോലിക്കാ സിംഹാസനം പുനഃസ്ഥാപിച്ചു കാതോലിക്കാവാഴ്ച നടത്തിയപ്പോൾ ചെയ്ത പ്രസംഗം. 1912 സെപ്റ്റംബർ 8 ബുധനാഴ്ച (1088 കന്നി ഒന്ന്)ത്തെ മലയാള മനോരമയിൽ റിപ്പോർട്ടു ചെയ്തിരുന്നത്.)

**സമ്പാദകൻ : ഫാ. ഐപ്പ് പി. സാം**



# ജൂബിലിക്കാലം

ഡോ. എം. കുര്യൻ തോമസ്

മലങ്കരയിൽ കാതോലിക്കേറ്റ് സ്ഥാപിച്ചതിന്റെ ശതാബ്ദി 2012-ൽ ആഘോഷിക്കുകയാണ്. 1912 -ലെ കാതോലിക്കേറ്റ് സ്ഥാപനം ഒരു മഹാസംഭവം തന്നെയാണ് എന്നതിൽ രണ്ടു പക്ഷമില്ല. പക്ഷേ അത് ഒന്നിന്റെയും ആരംഭമോ, അവസാനമോ ആയി കണക്കാക്കുന്നത് തെറ്റായ പ്രവണതയാണ്. നസ്രാണികളുടെ സ്വയം നിർണയത്തിന്റെയും, സ്വയം ഭരണത്തിന്റെയും സുദീർഘമായ പാതയിലെ ഒരു പ്രധാന നാഴികക്കല്ല് എന്ന രീതിയൽ വേണം 1912-ലെ കാതോലിക്കേറ്റ് സ്ഥാപനത്തെ കണക്കാക്കാൻ.

ഇസഡ്. എം. പാറേട്ടിന്റെ ഭാഷയിൽ, നസ്രാണിയുടെ വ്യക്തിത്വം, നിലനിൽപ്പിനായുള്ള നിരന്തര സമരങ്ങളുടെ ചരിത്രമാണ്. ഈ സമര പരമ്പരയിലെ നിർണായകമായ ഒരു വിജയമാണ് 1912-ലെ കാതേലിക്കേററ് സ്ഥാപനം.

പലരും കരുതുന്നതുപോലെ പ. വട്ടശ്ശേരിൽ ഗീവർഗീസ് മാർ ദീവന്നാസ്യോസ് മലങ്കര മെത്രാപ്പോലീത്തായെ, അന്ത്യോഖ്യായുടെ അബ്ദുള്ളാ ദ്വിതീയൻ പാത്രിയർക്കീസ് നിയമരഹിതമായി മുടക്കിയതിനെ തുടർന്ന് പെട്ടെന്നുണ്ടായ ചേതോവികാരമല്ല കാതോലിക്കേറ്റ് സ്ഥാപനത്തിനു പ്രേരിപ്പിച്ചത്. 1653-ലെ കൂനൻ കുരിശു സത്യം, മാർ അഹത്തള്ളാ എന്ന സുറിയാനി മേല്പട്ടക്കാരനെ റോമൻ കത്തോലിക്കർ വധിച്ചു എന്ന കേട്ടുകേഴ്വിയുടെ മാത്രം അടിസ്ഥാനത്തിൽ പെട്ടന്നുണ്ടായ ഒരു വികാരപ്രകടനമായിരുന്നു എന്ന പ്രചരണം പോലെ തെറ്റായൊരു ധാരണയാണ് ഇത്. ഈ സംഭവങ്ങൾക്ക് ഇവ രണ്ടും യഥാക്രമം ത്വരകങ്ങളായി എന്നതു വാസ്തവമാണ്. എന്നാൽ അവയല്ല യഥാർത്ഥ കാരണങ്ങൾ

കൂനൻ കുരിശു സത്യവും, കാതോലിക്കേറ്റ് സ്ഥാപനവും ദീർഘകാലത്തെ ആലോചനകളുടെ ഫലമായി യാഥാർത്ഥ്യമായ മഹൽ സംഭവങ്ങളാണ്. 1889-ലും 1900-ലും അസോസിയേഷൻ മാനേജിംഗ് കമ്മറ്റി, മലങ്കരയിൽ ഒരു *മഫ്രിയാനാ* സ്ഥാനം രൂപീകരിക്കുന്നതിനെപ്പറ്റി ആലോചിച്ചതായി രേഖകളുണ്ട്. കോനാട്ടു മല്പാൻ, ഇലഞ്ഞിക്കൽ ജോൺ വക്കീൽ മുതലായവർ ഇതിനായി പരിശ്രമിച്ചിരുന്നു. പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസ്യോസ് അഞ്ചാമൻ മലങ്കര മെത്രാപ്പോലീത്തായുടെ പൗരോഹിത്യ കനകജൂബിലിയോടനുബന്ധിച്ച് അദ്ദേഹത്തിനു മഫ്രിയാനാസ്ഥാനം നൽകി ഇതിന് ആരംഭമിടാമെന്ന കണക്കുകൂട്ടലായിരുന്നു അവർക്കുണ്ടായിരുന്നത്. എന്നാൽ അത് യാഥാർത്ഥ്യമായില്ല. ഈ ആലോചനയുടെ തുടർനടപടികളാണ് 1912-ൽ കാതോലിക്കേറ്റ് സ്ഥാപനത്തിലേയ്ക്കു വഴിതെളിച്ചത്.

മേല്പ്പട്ട സ്ഥാനത്തിനു അന്ത്യോഖ്യായെ ആശ്രയിക്കേണ്ട പരാധീനത ഒഴിവാക്കാനാണ് കാതോലിക്കേറ്റ് മലങ്കരയിൽ സ്ഥാപിച്ചത്. കാനോൻ നിയമമനുസരിച്ച്, രണ്ടോ അതിലധികയോ മേല്പട്ടക്കാർക്ക് - കൂടുതൽ വ്യക്തമാക്കിയാൽ ഒരു സംസ്ഥാന ഇടവകയിലെ ഭൂരിപക്ഷ മെത്രാന്മാർക്ക് - മേല്പട്ട വാഴ്ച നടത്താം. എന്നാൽ അന്നു മലങ്കരയിൽ നിലവിലിരുന്ന സഭാശാസ്ത്രവിജ്ഞാനമനുസരിച്ച് പാത്രിയർക്കീസിനും കാതോലിക്കാ (മഫ്രിയാന)യ്ക്കും മാത്രമാണ് മേല്പട്ടവാഴ്ച നടത്താൻ അവകാശമുണ്ടായിരുന്നത്. ഈ പിൽക്കാല അന്ത്യോഖ്യൻ സഭാശാസ്ത്രം ഇവിടെ പ്രാബല്യത്തിലാക്കിയത് പാലക്കുന്നത്ത് മാർ മാത്യൂസ് അത്താനാസ്യോസിന്റെ മേല്പട്ട വാഴ്ചയാണ്.

പാലക്കുന്നത്ത് മാത്യൂസ് ശെമ്മാശൻ സ്വന്തം നിലയിൽ അന്ത്യോഖ്യാ പാത്രിയർക്കീസിനെ സമീപിക്കുകയും, അദ്ദേഹത്തിൽനിന്നും മാർ മാത്യൂസ് അത്താനാസ്യോസ് എന്ന പേരിൽ മേല്പട്ടസ്ഥാനം സ്വീകരിക്കുകയും ചെയ്തു. അന്ത്യോഖ്യാ പാത്രിയർക്കീസിൽ നിന്നും നേരിട്ടു മേല്പട്ടസ്ഥാനം നേടിയ ആദ്യ മലങ്കര നസ്രാണി ആയിരുന്നു അദ്ദേഹം. ചില അടിയന്തിര സാഹചര്യത്തിൽ, അപ്പോൾ കേരളത്തിലുള്ള സുറിയാനി മെത്രാന്മാരിൽ നിന്നും മേല്പട്ടം സ്വീകരിച്ചിട്ടുള്ളതൊഴിച്ചാൽ തദ്ദേശിയ

മെത്രാന്മാരാണ് 1665 മുതൽ പിൻഗാമികളെ വാഴിച്ചിരുന്നത്. ഈ പതിവാണ് മാർ മാത്യൂസ് അത്താനാസ്യോസ് തെറ്റിച്ചത്.

*മലങ്കര പള്ളിയോഗ*ത്തിന്റെ അംഗീകാരമില്ലാതെ മേല്പട്ടസ്ഥാനം സ്വീകരിച്ച മാർ അത്താനാസ്യോസിന് മലങ്കര സിംഹാസനത്തിന്,അവകാശവാദം ഉന്നയിക്കാൻ യാതൊരു പിൻബലവും ഇല്ലായിരുന്നു. ഈ സാഹചര്യത്തിൽ, തനിക്കുള്ള *പാത്രിയർക്കീസിന്റെ കൈവെപ്പ്* മലങ്കര സിംഹാസനത്തിനുള്ള തന്റെ അവകാശവാദത്തിന് അത്യന്താപേക്ഷിതമായ ഘടകമായി മാർ അത്താനാസ്യോസ് ഉയർത്തിക്കാട്ടി 1852-ലെ കൊല്ലം പഞ്ചായത്തു വിധി മാർ അത്താനാസ്യോസിന് അനുകൂലമായതോടെ ഈ സഭാശാസ്ത്രം മലങ്കരയിൽ ഉറച്ചു.

പിൽക്കാലത്ത് മാർ അത്താനാസ്യോസ് ഈ നിലപാടിൽ നിന്നും പിന്മാറിയെങ്കിലും വികലമായ ഈ സഭാവിജ്ഞാനിയത്തിൽ നിന്നും തലയൂരുവാൻ നസ്രാണികൾക്കു കഴിഞ്ഞില്ല. അദ്ദേഹത്തിന്റെ എതിരാളിയായി രംഗപ്രവേശനം ചെയ്ത പരദേശി മെത്രാൻ മാർ യുയാക്കീം കൂറിലോസിന്റെ നടപടികൾ ഈ നിലപാടിന് ആക്കം കൂട്ടി. അധികാരമൊന്നുമില്ലെങ്കിലും *മുക്കാൽ പാത്രിയർക്കീസായി* കഴിഞ്ഞിരുന്ന അദ്ദേഹം നസ്രാണികളിൽ ആർക്കും മേല്പട്ടസ്ഥാനം ലഭിക്കാതിരിക്കാൻ പ്രത്യേകം ശ്രദ്ധിച്ചു.

ഈ സാഹചര്യത്തിലാണ് പുലിക്കോട്ടിൽ ഇട്ടൂപ്പ് കത്തനാർക്ക് മേല്പട്ടത്തിനായി പാത്രിയർക്കസിനെ സമീപിക്കേണ്ടിവന്നത്. അദ്ദേഹത്തിന്റെ മേല്പട്ടസ്ഥാനാരോഹണത്തോടെ *മേല്പട്ടം നല്കാനുള്ള അവകാശം പാത്രിയർക്കീസിന്* എന്ന സഭാശാസ്ത്രം മലങ്കരയിൽ ഉറച്ചു. അതിനാലാണ് പിൽക്കാലത്ത് പുലിക്കോട്ടിൽ മാർ ദീവന്നാസ്യോസിന് പിൻഗാമിയായ മലങ്കര മല്പാൻ വട്ടശ്ശേരിൽ ഗീവർഗീസ് റമ്പാനെ മേല്പട്ടസ്ഥാനം പ്രാപിക്കാൻ പാത്രിയർക്കീസിന്റെ അടുക്കൽ അയക്കേണ്ടിവന്നത്.

1889-ലെ റോയൽ കോടതി വിധിയും ഇതിനൊരു കാരണമായി എന്നതും വസ്തുതയാണ്. മലങ്കര മെത്രാൻ സ്ഥാനത്തിന് *ജനത്തിന്റെ അംഗീകാരവും പാത്രിയർക്കീസിന്റെ കൈവെപ്പും* അനിവാര്യമാണ് എന്ന മാർ ദീവന്നാസ്യോസ് അഞ്ചാമന്റെ നിലപാടാണ് കോടതി അംഗീകരിച്ചത്. അതിനാൽ പാത്രിയർക്കീസന്റെ കൈവയ്പ് മേല്പട്ടസ്ഥാനത്തിന് മലങ്കരയിൽ അത്യന്താപേക്ഷിതമായി.

ഈ സാഹചര്യം മറികടക്കാനുള്ള ഏകമാർഗ്ഗം പാത്രിയർക്കീസിന്റെ സമ്മതത്തോടെ മലങ്കരയിൽ ഒരു മഫ്രിയാനേറ്റ് (കാതോലിക്കേറ്റ്) രൂപീകരിക്കുക എന്നതായിരുന്നു. അതിനുള്ള ശ്രമമാണ് 1889 -1900-ൽ നടന്നത്. അതാണ് 1912-ൽ വിജയ കണ്ടതും. 1912-ൽ അന്ത്യോഖ്യാ പാത്രിയർക്കീസ് പ. ഇഗ്നാത്തിയോസ് അബ്ദൽ മ്ശീഹാ ദ്വിതീയൻ നൽകിയ കല്പനകളിലൂടെ, മലങ്കരയിൽ, പ. മൂറോൻ കൂദാശ ചെയ്യുവാനും, മേല്പട്ടം നൽകുവാനും പാത്രിയർക്കീസിനു 19-ാം നൂറ്റാണ്ടിൽ ലഭ്യമായ അധികാരം, മലങ്കര മെത്രാപ്പോലീത്താ അദ്ധ്യക്ഷനായ മലങ്കര അസോസിയേഷൻ തിരെഞ്ഞെടുക്കുന്ന കാതോലിക്കായ്ക്ക് നിരുപാധികം പിൻതുടർച്ചാവകാശത്തോടെ കൈമാറി. അതിനാലാണ് പിൽക്കാലത്ത് ബഹു. സുപ്രീം കോടതി, കാതോലിക്കേറ്റിന്റെ സ്ഥാപനത്തോടെ പാത്രിയർക്കീസിന്റെ *അധികാരം മാഞ്ഞുപോകുന്ന നിലയിലെത്തി* എന്നു നിരീക്ഷിച്ചത്.

മുകളിൽ പറഞ്ഞ വസ്തുതകളുടെ പശ്ചാത്തലത്തിലാണ് 1912-ലെ കാതോലിക്കേറ്റ് സ്ഥാപനം ഒന്നിന്റെയും ആരംഭമോ അവസാനമോ അല്ലാ എന്നു പ്രസ്ഥാവിച്ചത്. 1947-ൽ ഇന്ത്യ സ്വാതന്ത്യം പ്രാപിച്ചു എന്നതുകൊണ്ട്, ഇന്ത്യ എന്നും പാരതന്ത്രത്തിലായിരുന്നു എന്നർത്ഥമില്ല. നൂറ്റാണ്ടുകളിലൂടെ ഇന്ത്യയ്ക്കു നഷ്ടപ്പെട്ട സ്വാതന്ത്ര്യവും, സ്വയം നിർണായകാവകാശവും തിരികെ ലഭിച്ചു എന്നതാണ് 1947-ലെ സ്വാതന്ത്യത്തിന്റെ അർത്ഥം. അതുപോലെ തന്നെയാണ് 1912-ലെ കാതോലിക്കോറ്റ് സ്ഥാപനത്തിന്റ പ്രസക്തിയും.

ആയിരത്തിലധികം നാട്ടുരാജ്യങ്ങളിൽ ചിതറിക്കിടന്ന *സ്വാതന്ത്യമാണ്* ഏതാനും നൂറ്റാണ്ടുകളിലൂടെ ഇന്ത്യയ്ക്കു നഷ്ടമായത്. പക്ഷേ 1947-ൽ തിരികെ ലഭിച്ചത് ഒരൊറ്റ സ്വാതന്ത്ര്യ പരമാധികാര രാഷ്ട്രവും. ഇതേപോലെ മലങ്കര മെത്രാനും, മലങ്കര മെത്രാപ്പോലീത്തായും കൈയ്യാളിയിരുന്ന മേല്പട്ടസ്ഥാനാരോഹണാവകാശം 19-ാം നൂറ്റാണ്ടിൽ നഷ്ടമായശേഷം 1912-ൽ തിരികെ ലഭിച്ചത് സ്വതന്ത്ര കതോലിക്കേറ്റായിയാണ്.

ഇന്ത്യയുടെ സ്വാതന്ത്ര്യ സമരചരിത്രംപോലെ ഐതിഹാസികമായ പല സംഭവപരമ്പരകൾ കാതോലിക്കേറ്റ് സ്ഥാപനവുമായി ബന്ധപ്പെട്ടിട്ടുണ്ട്. 1653-ലെ ഐതിഹാസികമായ *കൂനൻകുരിശു സത്യം* മുതലുളള ചരിത്രം മാത്രമെടുത്താൽപോലും ഈ സമരപരമ്പരയിലെ പല നാഴികക്കല്ലുകളുടെയും ജൂബിലികൾ കാതോലിക്കേറ്റ് ശതാബ്ദിക്കാലമായി പ്രഖ്യാപിച്ചിരിക്കുന്ന ഈ കാലഘട്ടത്തിൽ (2009-12) വരുന്നുണ്ട്.

തുടരും...

'ക്ഷേമമൊട - ങ്ങെഴുന്നെള്ളുക സാക്ഷാ-
ലിടയാ! പണ്ഡിത നായകനെ!
കീപ്പാപ്പോൽ സഭതന്നാധാരം!
മുറ്റും പൗലോസിനുസമനെ!
നിബിനിവഹത്തിൽ പ്രിയ സഹജാ!
അപ്പോസ്തോല സമൂഹസ്ഥാ!
ഏലിയാപോലുജ്ജ്വലനേ!
യൂഹാനോൻപോൽ വ്രതപരനെ ! -
നിന്നെ വരിച്ചൊരു സഭ ധന്യ'.

'സത്യം ഉള്ള ഇടയനും, വിജ്ഞാനിയായ ഭരണ കർത്താവുമായ പിതാവെ, അവിടുത്തേക്ക് സമാധാനം-ക്ഷേമത്തോടെ ആഗതനായാലും! അവിടുന്ന് പത്രോസിനെപ്പോലെ സഭയുടെ അടിസ്ഥാനമാകുന്നു, വി. പൗലോസിനോട് സദൃശനാകുന്നു! അങ്ങ് നിബിയൻമാർക്ക് സഹോദരനും, സ്നേഹിതനും, പ. ശ്ലീഹാന്മാരുടെ സംഘത്തിൽപ്പെട്ടവനും, ഏലിയായെപ്പോലെ തീഷ്ണവാനും യൂഹാനോനെപ്പോലെ വ്രതനിഷ്ഠക്കാരനുമാകുന്നു. അങ്ങയെ സ്വീകരിക്കുന്ന പരിശുദ്ധ സഭയ്ക്ക് ഭാഗ്യം.

പ്രത്യേക മാറാനായ പെരുന്നാളുകളിലും ഏതെങ്കിലും ഒരു സഭാപിതാവിന്റെ മദ്ധ്യസ്ഥതയിൽ ആശ്രയിച്ച് പെരുന്നാൾ ആഘോഷിക്കുമ്പോഴും ബുധനാഴ്ച നമസ്കാരം അഥവാ സ്ലീബാ നമസ്കാരം ആണ് ആരാധനയിൽ ഉപയോഗിക്കുന്നത്. ഏത് പരിശുദ്ധന്റെ നാമത്തിലാണോ ആഘോഷിക്കുന്നത് എന്നതിന്റെ അടിസ്ഥാനത്തിൽ പിതാക്കന്മാരുടെ പേരുകൾ മാത്രം അതാതു സ്ഥാനങ്ങളിൽ മാറ്റിച്ചൊല്ലുകയാണ് പതിവ്. സഭയുടെ അംഗീകരിക്കപ്പെട്ട ഒരു പിതാവിനെ സംബന്ധിച്ചിടത്തോളം മേൽ പ്രസ്താവിച്ച ആശംസാവാക്കുകൾ എല്ലാം തന്നെ അനുയോജ്യമാണ്.

എന്നാൽ നേതൃസ്ഥാനം വഹിക്കുന്ന വൈദീകസ്ഥാനികളെ സ്വീകരിച്ചാനയിക്കുമ്പോഴും 'ക്ഷേമമൊടങ്ങെഴുന്നെള്ളുക സാക്ഷാൽ ...! എന്ന ഗാനം തന്നെയാണ് പലപ്പോഴും ഉപയോഗിക്കുന്നത്. സുറിയാനി ഭാഷയെ വിമർശിക്കുന്നവരാണെങ്കിലും നേതൃസ്ഥാനികളെ സ്വീകരിച്ചാനയിക്കുമ്പോൾ 'തോബശ്ലോം' തന്നെ പാടിയില്ലെങ്കിൽ ആഘോഷപരിപാടികൾക്ക് ഒരു പൂർണ്ണതയുണ്ടാവില്ലെന്ന് ഒരു നല്ല പറ്റം ചിന്തിക്കുന്നുണ്ട്. ചിന്താഗതികൾക്ക് വ്യത്യാസം ഉണ്ടായിരിക്കുമെങ്കിലും ആഘോഷപരിപാടികളോട് ചേർന്ന് 'സ്വീകരണം' എന്നത് അത് നല്കുന്ന



# ശീർഷകം അഥവാ ശിരോലങ്കാരം

ഫാ. സഖറിയാ പനയ്ക്കാമുറ്റം

സമൂഹത്തിനും, സ്വീകരിക്കുന്ന സ്ഥാനികൾക്കും അനിവാര്യംതന്നെയെന്നുള്ളതിൽ രണ്ടു പക്ഷം ഉണ്ടാവില്ല. മലങ്കരസഭയിൽ 'കാതോലിക്കേറ്റ്'പുനഃ സ്ഥാപിക്കപ്പെട്ടതിന്റെ ശതാബ്ദി ആഘോഷം ഇട വകതലത്തിലും, ഭദ്രാസന തലത്തിലും, സഭാത ലത്തിൽ പൊതുവെയും നടത്തിവരുന്ന കാലയള വാണിത്. ഏത് പ്രോഗ്രാം കമ്മറ്റിയും 'സ്വീകരണം' എന്ന ഭാഗം വിസ്മരിക്കുകയില്ലായെന്ന് മാത്രമല്ല വി. വേദപുസ്തകം വായിച്ചുകൊണ്ട് ഒരു പ്രധാന സമ്മേളനം ആരംഭിക്കുകയെന്നത് ചിന്ത യിൽപ്പോലും എത്തുകയുമില്ലയെന്നതാണ് പര മാർത്ഥം. സഭയുടെ ഏറ്റവും അഭിമാനിക്കേണ്ടതായ ചരിത്ര മുഹൂർത്തങ്ങളെ നാം അയവിറക്കുമ്പോൾ വിശുദ്ധ വചനത്തിന് ഇതരസഭാംഗങ്ങളെപ്പോലെ മാതൃകാപരമായ പ്രാധാന്യം നൽകുന്നത് ഉചിത മായിരിക്കും.

**ലക്ഷ്യം വിളിച്ചറിയിക്കുന്ന ഗാനാലാപം**

വി. പത്രോസ് ഏറ്റുപറഞ്ഞ വാക്കുകൾ സഭ യുടെ വിശ്വാസത്തിന്റെ അടിസ്ഥാനം അത്രെ "യോനായുടെ പുത്രനായ ശീമോനെ നീ ഭാഗ്യ വാൻ, ജഡരക്തങ്ങൾ അല്ല നിനക്ക് ഇത് വെളിപ്പെ ടുത്തിയത്, സ്വർഗ്ഗസ്ഥനായ എന്റെ പിതാവ് അത്രെ". വിശ്വാസം ആകുന്ന പാറമേൽ പണിയ പ്പെട്ടിരിക്കുന്ന സഭയുടെ വളർച്ചയുടെ പാതയിൽ ആനുകാലികമായി പണിയപ്പെടേണ്ടത് എല്ലാം തന്നെ തികഞ്ഞ ദൈവവിശ്വാസത്തിലും സമർപ്പ ണത്തിന്റെ ആത്മാവിലുമാണ്. പ. ശ്ലീഹാന്മാരുടെ സംഘം ഒന്നിച്ച് സമ്മേളിച്ച ആത്മീയ കൂട്ടായ്മയിൽ പരിശുദ്ധാത്മാവ് പ്രവർത്തിക്കുമ്പോൾ ശ്ലീഹാന്മാ രുടെ പ്രതിനിധിയായി ആത്മനിറവിൽ ആണ്. പ. പത്രോസ് ശ്ലീഹാ വിശ്വാസ പ്രഖ്യാപനം നടത്തി യത്. പ. പൗലോസ് ശ്ലീഹായെപ്പോലെ തികഞ്ഞ സുവിശേഷ ദൗത്യം ഏറ്റെടുക്കുവാനുള്ള സാദ്ധ്യ തകളെ യാഥാർത്ഥ്യമാക്കുവാൻ ഓരോ വിശ്വാസി ക്കും, അതിലുപരി നേതൃസ്ഥാനികൾക്കും ചുമത ലയുണ്ട്. വരുവാൻ പോകുന്ന കാര്യങ്ങളെ മുൻകൂട്ടി കണ്ടുകൊണ്ട് വളരെ നേരത്തേതന്നെ തീരുമാന ങ്ങൾ എടുക്കുന്നതിനും, ആനുകാലികമായി തെറ്റും ശരിയും മനസ്സിലാക്കി തന്മയെ തെരഞ്ഞെടുക്കു ന്നതിനും ഉതകുന്ന പ്രവാചക ദൗത്യമാണ് സഭ യ്ക്കുള്ളത്. ഒരു നേതൃസ്ഥാനിയുടെ സാന്നിദ്ധ്യം തന്നെ സഭയുടെ സാന്നിദ്ധ്യത്തിന്റെ പ്രതീകമാണ് "പൊന്നും വെള്ളിയും" എനിക്കില്ല. എനിക്കുള്ളത് നിനക്ക് തരുന്നു നസ്രായനായ യേശുവിന്റെ നാമ ത്തിൽ നീ എഴുന്നേറ്റ് നടക്കുക" എന്ന വാക്കുകൾ കേട്ടപ്പോൾ സുന്ദരം എന്ന ഗോപുര വാതിലിൽ ഭിക്ഷയാചിച്ചുകൊണ്ടിരുന്നവനെ എഴുന്നേൽപിച്ച് ആത്മീയ ശക്തി, സഭയും അതിന്റെ മക്കളും ആർജ്ജിക്കേണ്ടതായിട്ടുണ്ട് എന്ന് പ്രസ്തുത ഗാനം നമ്മെ ഓർമ്മപ്പെടുത്തുന്നു. ശ്ലീഹാന്മാരുടെ നിഴൽ സ്പർശിക്കുന്നതുപോലെ രോഗശമന ത്തിനും അനുഗ്രഹത്തിനും മതിയായവ ആയിരു ന്നുവെന്ന് അപ്പോസ്തോല പ്രവൃത്തികൾ പഠിപ്പി ക്കുന്നു. ഏലിയാ ദീർഘദർശിക്ക് ഉണ്ടായിരുന്ന വൈശിഷ്യം ആത്മീയ തീക്ഷ്ണതയായിരുന്നു. മുടക്കം വരാത്ത ജാഗരണങ്ങളാലും പ്രാർത്ഥനക ളാലും ഈ തീക്ഷ്ണത വിശുദ്ധിയുടേയും ദൈവ സ്നേഹത്തിന്റെയും ശോഭ നേടിത്തരുന്നതിന് പര്യാപ്തമത്രെ. സ്നേഹത്തിന്റെ അപ്പോസ്തോല നായി വി. യൂഹാനോൻ ദൈവസ്നേഹം രുചി ച്ചറിഞ്ഞ് ആ സ്നേഹത്തിന്റെ അനുഭവം മറ്റുള്ള വർക്ക് പങ്കിടുന്നതിന് എപ്പോഴും ഉൽബോധിപ്പിച്ച വ്രതാനുഷ്ഠാനക്കാരനായിരുന്നു. ഈ സൽഗുണ ങ്ങളെയെല്ലാം ഉൾക്കൊള്ളുന്ന വ്യക്തിയും ആ വ്യക്തിയെ സ്വാഗതം ചെയ്യുന്ന സഭയും ഭാഗ്യമു ള്ളതും, എന്ന് ആശംസയായി ഏറ്റു പറയുകയാണ്. സഭയുടെ സ്വയ ശീർഷകത്വം ( Autocephalous - By defenition An Autocephalous church is a self-governing body under the leaderships of its own Head. പ്രത്യേകമായ ഭരണസംവിധാനത്തോടെ ബന്ധപ്പെട്ടിരിക്കുന്നു. പരിപൂർണ്ണമായ ഉൾഭരണ സ്വാതന്ത്ര്യം അതിന്റെ ആണിക്കല്ലാണ്. പൗരത്വം ഉള്ള രാജ്യങ്ങളിൽ അധിവസിക്കുന്ന രാജാവും രാജാവിന്റെ പ്രജകളും മറ്റൊരു രാജ്യത്തെ രാജാ വിന്റെ അടിമയായിരിക്കേണ്ടവരല്ല. പൗരത്വമുള്ള രാജ്യത്തിലെ ഭരണ കർത്താവിന്റെ വേർപാട് എവിടെ സംഭവിച്ചാൽ തന്നെയും ഭൗതീക ശരീരം സ്വന്തം ദേശത്ത് ആദരവോടെ കൊണ്ടുവന്ന് യാത്രാമംഗളങ്ങൾ നൽകി സംസ്കരിക്കപ്പെടുകയാ ണ്. സഭയുടെ സ്വയ ശീർഷകത്വത്തിന് പൂർണ്ണത യുണ്ടാകുന്നത് അതിന്റെ ശിരോലങ്കാരം – അഥവാ 'ശീർഷകം' ശോഭിതമാകുമ്പോൾ മാത്രമാണ് സ്വീകരണ ഗാനത്തിന്റെ (ക്ഷേമമൊടങ്ങെഴുന്നെ ള്ളുക സാക്ഷാൽ...) ധ്യാനചിന്തകളിൽ നിറഞ്ഞു നിൽക്കുന്നത് സഭയുടെ ശിരോലങ്കാരത്തിന് ആവശ്യം വേണ്ടിയിരിക്കേണ്ടതായ ഘടകങ്ങൾ അത്രെ.

**മങ്ങിപ്പോകാത്ത ആദ്ധ്യാത്മികത**

പൂക്കൾ കോർത്തിട്ടിരിക്കുന്ന നൂൽ ആരും കാണുകയില്ല. പൂമാലയുടെ നിലനിൽപ്പ് ഉള്ളിലെ യാഥാർത്ഥ്യം ആകുന്ന നൂലിലാണ്. മറ്റാരും പുറമേ അറിയുകയോ, അംഗീകാരം ലഭിക്കുകയോ ചെയ്തില്ലായെങ്കിലുംദൈവസാന്നിദ്ധ്യം ജീവിത ത്തിൽ അനുഭവിച്ചറിവാണ് ആദ്ധ്യാത്മികത. മങ്ങാതെ ജീവിതം കഴിഞ്ഞിട്ടുള്ളവർ ഓരോ തല മുറയിലും ഉണ്ടെന്നുള്ളത് സത്യന്വേഷണപാതയിൽ

മനസ്സിലാക്കുന്നതിന് സാധിക്കും. ആറുംനൂറും അറുനൂറ്റി അമ്പതും യാത്രക്കാരെയും അവരുടെ ലഗേജും വഹിച്ചുകൊണ്ട് ഒരു ജംബോ ജറ്റ് വിമാനം മണിക്കൂറുകളോളം ആഴമേറിയ കടലിന്റെ മീതെ ലക്ഷ്യത്തിലേക്ക് പറക്കുമ്പോൾ ആ യാത്രയും നിയന്ത്രിക്കുന്നത് ഒരു ചെറിയ മനുഷ്യനാണ്. ഒരു യാത്രാവിമാനം നിയന്ത്രിക്കുന്നതിനുള്ള പരിചയം നിശ്ചയമായും ഒരു പൈലറ്റിന് നിരന്തരമായ ക്ലേശങ്ങളിൽ കൂടി സമ്പാദിക്കേണ്ടതായിട്ടുണ്ട്. വനത്തിൽ സ്വച്ഛന്ദം വിഹരിക്കേണ്ടതായ ഒരാനയെ തന്റെ നൂറ് ഇരട്ടിവലിപ്പം അതിനുണ്ടെങ്കിലും പരിചയ സമ്പന്നനായ ഒരു സ്ഥൂല ശരീരം മാത്രം സമ്പത്തായുള്ള ഒരു എളിയ മനുഷ്യന് അനായസേന തന്റെ ചിട്ടയിൽ ലക്ഷ്യസ്ഥാനത്ത് എത്തിക്കുന്നതിന് സാധിക്കുന്നു. നിയന്ത്രണം ഏറ്റെടുത്ത് നടത്തേണ്ടതായ നേതൃസ്ഥാനികൾ, വൈദീകഗണത്തിലായാലും അയ്മേനി ഗണത്തിലായാലും സഭാ വ്യത്യാസമെന്യേ അവരുടേതായ തലത്തിൽ പരിചയസമ്പന്നരായിരിക്കേണ്ടതായിട്ടുണ്ട്. ഭാരിച്ച ഒരു ഉത്തരവാദിത്വബോധം അതിന് അനിവാര്യമാണ്. മങ്ങിപ്പോകാത്ത ആദ്ധ്യാത്മീകതയിൽ രൂപം കൊള്ളുന്ന പരിചയസമ്പത്ത് ഉൽകൃഷ്ടമായിരിക്കും.

**മാറിവരുന്ന സൗന്ദര്യബോധം**

ചരിത്രമുഹൂർത്തങ്ങളിൽ, ആഘോഷവേളകളിൽ, പങ്കാളികളാകുന്ന നേതൃസ്ഥാനികൾ നല്ല സൗന്ദര്യ ബോധമുള്ളവരായി കാണപ്പെടുന്നുണ്ട്. യഥാർത്ഥപ്രായം കുറവായി കാണിക്കുവാൻ തക്ക ഉപാധികൾ സ്വീകരിക്കുന്നതിനും, അവശ്യത്തിലധികം ഉയരം ഉള്ള പാദരക്ഷകൾ ഉപയോഗിക്കുന്നതും, കൃത്രിമം സൗന്ദര്യം വർദ്ധന വസ്തുക്കൾ അതിരുകവിഞ്ഞ് ഉപയോഗിക്കുന്നതും, കളർ ഫോട്ടോകൾ എത്രയും ശോഭയോടുകൂടി ലഭിക്കുവാൻ തക്ക വസ്ത്രാലങ്കാരവും, കസവു നൂൽകൊണ്ടു തന്നെ തയ്ച്ച ശിരോവസ്ത്രങ്ങൾ ഉപയോഗിക്കുന്നതുമെല്ലാം അംഗീകരിക്കപ്പെട്ട ആവശ്യങ്ങളായിതന്നെ മാറിക്കഴിഞ്ഞു. ആത്മീയന്തരീക്ഷം സ്വയമേ സൃഷ്ടിക്കുന്ന കുന്തിരിക്കത്തിന്റെ സുഗന്ധത്തിന് പകരം അനുഭവവേദ്യമാകുന്നതോ വളരെ വിലപിടിപ്പുള്ള സുഗന്ധതൈലങ്ങളുടെ (Perfumes) അരോചകമായ വിവിധ ഗന്ധങ്ങളും.

**നിർവൃതിയുടെ ദിവസങ്ങൾ**

മലങ്കരസഭാ ചരിത്രം പരിശോധിക്കുമ്പോൾ അതിന്റെ പ്രതിസന്ധികളുടെ അവസരങ്ങളിലെല്ലാം വിജയം കൈവരിക്കുവാൻ സാധിച്ചത് കണ്ണീരിൽ കുതിർന്ന നിരന്തരമായ പ്രാർത്ഥനയും വ്യതനിഷ്ടയുമായുള്ള ചുരുക്കം ചിലരുടെ ജീവിതക്രമവും സഭയ്ക്കുവേണ്ടി ക്ലേശങ്ങൾ സഹിക്കുവാനുമുള്ള സൻമനസ്സും ആയിരുന്നു. നമ്മുടെ കൂടിവരവുകൾ, സമ്മേളന സ്ഥലങ്ങൾ എല്ലാ ആത്മീയ നവോത്ഥാനത്തിന്റെ വേദികളായിത്തന്നെ രൂപാന്തരപ്പെടേണ്ടതാണ്. ലക്ഷങ്ങൾ ചിലവഴിക്കുമ്പോൾ, ഭാരിച്ച ചിലവുകൾ ഒക്കെയും സഭയുടെ വളർച്ചയ്ക്കും അർഹതപ്പെട്ടവരുടെ സഹായത്തിനും പ്രയോജനത്തിനും ആയി മാത്രം തീരണം. അല്ലായെങ്കിൽ പല ചോദ്യങ്ങൾക്കും ഉത്തരം ലഭിക്കാതെ മൗനമാകേണ്ടതായി വന്നു ചേരും. "1947 ആഗസ്റ്റ് 15 നുശേഷം ഇവിടെ എന്തുണ്ടായി" എന്ന് ഒരു മന്ത്രി പ്രസംഗമദ്ധ്യേ ചോദിച്ചപ്പോൾ "ആഗസ്റ്റ് 16 ഉണ്ടായി" എന്ന് ഒരു വിദ്യാർത്ഥി ചിന്തിച്ച് മറുപടി നല്കി. ഹൈന്ദവ വിധിപ്രകാരം ആരാധനാസ്ഥലങ്ങളിൽ ജീവനില്ലാതെ നിശ്ചലമായി നില്ക്കുന്ന ശിലകൾ പോലും ശരീരമാകുന്ന ശിലയിൽ ദൈവം ഉണ്ട് എന്ന് ഓർമ്മിപ്പിക്കുന്നതിന് വേണ്ടിയാണ്. ഓടിച്ചുകൊണ്ടിരിക്കുന്ന രഥം നമ്മുടെ ശരീരത്തിന്റെയും, കുതിരകൾ ശരീരത്തിലെ ഇന്ദ്രീയങ്ങളുടെയും പ്രതീകങ്ങളായി ഭാരതസംസ്കാരം കരുതി വരുന്നു.

**സ്വയശീർഷകത്വം- പിൻതുടർച്ചയും**

ജീവിതത്തിന് ഒരു തുടർച്ചയുണ്ട്. കഴിഞ്ഞുപോയവരുടെ നന്മയുടെയും ക്ലേശത്തിന്റെയും ഫലം നാം അനുഭവിക്കുന്നു. ഒരു അരുവി ഒഴുക്കുമായി ബന്ധപ്പെട്ടിരിക്കുന്നതുപോലെ പരസ്പരം സഹകരണത്തിന്റെ അരുവികൾ ചലനാത്മകമാകുന്നു. അരുവിയിൽ നിന്നും വെള്ളം ബക്കറ്റുകളിൽ നിറച്ചാൽ ആ വെള്ളം അരുവിയാകുകയില്ല. ജീവിതം എന്നത് ഒറ്റപ്പെട്ട കണികയല്ല. അനന്തതയിലേക്ക് നീങ്ങിക്കൊണ്ടിരിക്കുന്ന ഒഴുക്കിന്റെ ഭാഗമാണ് നാം ഓരോരുത്തരും. ആളുകളെ നേരിടുവാൻ ധൈര്യം ഇല്ലാതിരുന്ന ശമരിയാക്കാരി സ്ത്രീ ജീവന്റെ ഉറവയുമായി ബന്ധപ്പെട്ടപ്പോൾ പുതിയ ജീവിതത്തിന്റെ ചലനങ്ങൾ ആരംഭിക്കുകയായിരുന്നു. ആദ്യം ഒഴിഞ്ഞുമാറി നടന്നവൾ സത്യത്തിന്റെ പ്രസംഗകയായി അരുവിയുടെ കേന്ദ്രഭാഗത്തേക്ക് എത്തിച്ചേർന്നു.

സത്യം മറയപ്പെടുമ്പോൾ സ്വാതന്ത്ര്യം നഷ്ടപ്പെടുന്നു. സ്വാതന്ത്ര്യം നഷ്ടപ്പെടുമ്പോൾ എന്തിന്റെയൊക്കെയോ അടിമയായിത്തീരുന്നു. സത്യം എന്തെന്ന് മനസ്സിലായതോടെ ഒരു പുതിയ ജീവിതത്തിന്റെ ക്ഷണം ശമരിയാക്കാരിയ്ക്ക് ലഭിച്ചു. അവളും സത്യത്തിന്റെ പ്രസംഗകയായി രൂപാന്തരപ്പെട്ടു. മഹാനായ വില്യം ഷേക്സ്പിയർ ലോകം കണ്ട ഏറ്റവും വലിയ സാഹിത്യ പ്രതിഭയായിരുന്നു എയ്വൺ (Avon) നദിക്കരയിലെ സ്ട്രോറ്റ് ഫെഡ് (Stratford) എന്ന എയ്വണിലെ' രാജഹംസം (Swan of Avon) എന്ന് അദ്ദേഹം അറിയപ്പെട്ടിരുന്നു. ഇംഗ്ലീഷ് ഭാഷയ്ക്ക് ഒട്ടേറെ വാക്കുകൾ അദ്ദേഹം

സംഭാവന നൽകുകയുണ്ടായി. സൂര്യൻ അസ്ത മിക്കാത്ത സാമ്രാജ്യം തകർന്നാലും ഇംഗ്ലീഷു കാർക്ക് ഷേക്സ്പിയർ ഉണ്ടല്ലോ എന്നാണ് കാർലൈൻ ചോദിച്ചത്. ഒരു വൈദീകനും സൈനീ കനുമായിരുന്ന സെർവന്തേ, ഇംഗ്ലീഷ് മഹാകവിയാ യിരുന്ന ജോൺ മിൽട്ടൺ, മഹാബലിയാണ് കേര ളംപോലെ കള്ളവും ഇല്ല, ചതിയുമില്ല എന്ന അവ സ്ഥയിലുള്ള സാങ്കല്പിക ദ്വീപുകളെ സൃഷ്ടിച്ച (ഉട്ടോപ്യ) തോമസ് മൂർ എന്ന എഴുത്തുകാരൻ തുടങ്ങി അനേകം പ്രതിഭകളെ അണിഅണിയായി രൂപപ്പെടുത്തുവാൻ ഇംഗ്ലീഷ് സാഹിത്യത്തിന് സാധിച്ചു.

പൊതുവായ സഭാചരിത്രം പരിശോധിക്കു മ്പോൾ ആദ്യത്തെ അഞ്ച് നൂറ്റാണ്ടുകൾക്കുള്ളി ലായി സ്ഥാപിതമായ ഓരോ പൗരസ്ത്യ സഭ യ്ക്കും അതിന്റേതായ വ്യക്തിത്വം ഉണ്ടായിരുന്നു. പിന്നീട് രൂപംകൊണ്ട റഷ്യൻ, റൂമേനിയൻ സഭ കൾക്കും ദൈവശാസ്ത്രപരമായ പാരമ്പര്യങ്ങളും ആരാധന ക്രമീകരണങ്ങളും സഭാപരമായ സ്വഭാവ വിശേഷണങ്ങളും ഉണ്ട്. അങ്ങനെയൊന്നു ഇല്ലാതെ മറ്റ് സ്ഥലത്ത് രൂപംകൊണ്ട് സഭാപാരമ്പര്യങ്ങ ളുടെ തണലിൽ മാത്രം വിശ്രമിച്ച് നാളിതുവരെ കഴിയുന്ന സഭയാണ് മലങ്കര ഓർത്തഡോക്സ് സഭ.

പ്രതികൂല സാഹചര്യങ്ങൾ നിമിത്തം ക്രിസ്തീയ വിശ്വാസത്തിന്റെ അർത്ഥവ്യാപ്തിയും ജീവിത ദർശനവും എന്തെന്നു പഠിക്കുവാനോ ചിന്തിക്കുവാനോ സൗകര്യമില്ലാതെ കഴിഞ്ഞ സഭ, കാതോലിക്കേറ്റ് പുനഃസ്ഥാപന ശതാബ്ദിയാഘോ ഷങ്ങൾ, ഒരു നൂറ്റാണ്ടിലെ ധൃതഗതിയിലുള്ള വളർ ച്ചയെ അയവിറക്കിക്കൊണ്ട് അഭിമാനത്തോടെ നട ത്തിവരുന്നു. തുടർന്നുള്ള സഭാചരിത്രത്തിൽ സഭ യുടേതായ അനേക ദൈവശാസ്ത്രജ്ഞൻമാരും, ഭക്തിയുള്ള ക്രൈസ്തവ കവികളും, കലാകാര ന്മാരും മതപരമായ വിഷയങ്ങളിൽ ആധികാരിക മായി വിജ്ഞാനം ആർജിച്ച അനേകം പണ്ഡിത ന്മാരും ഉണ്ടാകട്ടെയെന്ന് പ്രാർത്ഥിക്കുന്നു. സ്വയ ശീർഷകത്വം കാത്തുസൂക്ഷിക്കുന്നതോടൊപ്പം സഭ യുടെ ശീർഷകം അതിന്റെ ആത്മീയലങ്കാരങ്ങൾ കൂടുതൽ പ്രശോഭിതമാകട്ടെയെന്ന് ആശംസിക്കുന്നു.



## ബോധവത്ക്കരണം കാലഘട്ടത്തിന്റെ ആവശ്യം: മാർ അത്താനാസിയോസ്



സാമൂഹിക തിന്മകൾക്കെതിരെ യുവസമൂഹത്തെ ബോധവത്ക്കരിക്കേണ്ടത് കാലഘട്ടത്തിന്റെ ആവ ശ്യമാണെന്ന് ഭദ്രാസന മെത്രാപ്പോലീത്താ അഭി വന്ദ്യ തോമസ് മാർ അത്താനാസിയോസ് പ്രസ്താ വിച്ചു. പത്താം ക്ലാസ് മുതൽ കോളേജ് തലം വരെ പഠിക്കുന്ന ആൺകുട്ടികൾക്കു വേണ്ടി ഭദ്രാസന എം.ജി.ഒ.സി.എസ്.എം. ന്റെ നേതൃത്വത്തിൽ ബഥേൽ അരമനയിൽ വെച്ച് നടത്തിയ ബോധവ ത്ക്കരണ സെമിനാർ ഉദ്ഘാടനം ചെയ്ത് സംസാ രിക്കുകയായിരുന്നു അദ്ദേഹം. ശ്രീ. അജി വർഗ്ഗീസ് സുൽത്താൻ ബത്തേരി ക്ലാസ്സെടുത്തു. റവ. ഫാ. ഗീവർഗ്ഗീസ് ജോൺ, റവ. ഫാ. തോമസ് അമയിൽ, റവ. ഫാ. മത്തായി സഖറിയ, റവ. ഫാ. ബിജു ഈപ്പൻ, റവ. ഡീ. ഷെറിൻ തോമസ്, റവ. ഡീ. ബിനു ജോയി, ജനറൽ സെക്രട്ടറി സജി പട്ടരുമഠം എന്നിവർ പ്രസംഗിച്ചു.

## യുവജനവാരവും ഓണാഘോഷവും



ബുധനൂർ : ബുധനൂർ സെന്റ് ഏലിയാസ് യുവജ നപ്രസ്ഥാനത്തിന്റെ നേതൃത്വത്തിൽ നടന്ന ഓണാ ഘോഷത്തിന്റെയും, യുവജനവാരാഘോഷത്തി ന്റെയും ഉദ്ഘാടനം ചെങ്ങന്നൂർ എം.എൽ.എ. ശ്രീ. പി.സി. വിഷ്ണുനാഥ് നിർവ്വഹിച്ചു. വികാരി റവ. ഫാ. മാത്യു ഏബ്രഹാം അച്ചന്റെ അദ്ധ്യക്ഷതയിൽ കൂടിയ യോഗത്തിൽ ബുധനൂർ ഗ്രാമപഞ്ചായത്ത് 4-ാം വാർഡ് മെമ്പർ ശ്രീമതി ശ്രീദേവി, എം.ജി.ഒ. സി.എസ്.എം. ഭദ്രാസന സെക്രട്ടറി ശ്രീ. സജി പട്ട രുമഠം, യൂണിറ്റ് വൈസ് പ്രസിഡന്റ് ശ്രീ. ജോർജ്ജ് പി. ശാമുവേൽ, യൂണിറ്റ് സെക്രട്ടറി അഞ്ജു വർഗീസ് എന്നിവർ സംസാരിച്ചു. തുടർന്ന് വിവിധ കലാപരിപാടികൾ നടത്തുകയും ഏവർക്കും ഓണ സദ്യ നൽകുകയും ചെയ്തു.



*"മാതാവേ നിൻ അഭയത്തിൽ*
*ഞങ്ങളണയ്ക്കും പ്രാർത്ഥനയും*
*നോമ്പും നേർച്ചയുമേറ്റിടുവാൻ*
*നിൻമകനോടായ് പ്രാർത്ഥിയ്ക്ക"*

# ദൈവമാതാവിന്റെ പ്രതീകങ്ങൾ

**ഫാ. പി.കെ. കോശി**

**൧. ദൈവമാതാവിന്റെ ചില പ്രതീകങ്ങൾ – വേദപുസ്തകത്തിൽ**

വി. വേദപുസ്തകത്തിൽ കന്യകമറിയാമിനെക്കുറിച്ചുള്ള ധാരാളം പ്രതീകങ്ങൾ രേഖപ്പെടുത്തിയിട്ടുണ്ട്. നമ്മുടെ നമസ്ക്കാരങ്ങളിലും പ്രാർത്ഥനകളിലും, പ്രൊമിയോൻ സെദറാകളിലും ദൈവമാതാവിന്റെ പ്രതീകങ്ങളെക്കുറിച്ച് കീർത്തിച്ചിട്ടുണ്ട്. അവയിൽ ചിലത് കുറിയ്ക്കുന്നു.

1. സ്ത്രീയുടെ സന്തതി ഉല്പത്തി. 3:15 :– കന്യകമറിയാമും യേശുക്രിസ്തുവും എന്നത്. പാപമാകുന്ന പിശാചിന്റെ തല ചതയ്ക്കാൻ കാരണമായി തീർന്നത് യേശുക്രിസ്തു. യേശുക്രിസ്തുവിന് ജന്മം നൽകിയ മറിയാം മനുഷ്യകുലത്തിന്റെ രക്ഷാപദ്ധതിയിൽ മുഖ്യസ്ഥാനം. ദൈവത്തിനും പിശാചിനും തമ്മിലുള്ള ശത്രുത്വം മുഖാന്തിരം യേശു പാപത്തെ കുരിശിൽ തറച്ച് പൈശാചികനെ തോല്പിച്ചു.
2. നോഹയുടെ പെട്ടകം – ഉല്പത്തി 6:14:– നോഹയുടെ പെട്ടകത്തിലൂടെ അനേകർക്ക് രക്ഷ ലഭിച്ചു എങ്കിൽ മറിയാമാകുന്ന പെട്ടകത്തിലൂടെ പുറപ്പെട്ടവനായ യേശു മുഖാന്തിരം മാനവകുലം രക്ഷപ്രാപിച്ചു. ശ്ഹീമാ നമസ്ക്കാരം (വൈദികരുടെയും ദയറാക്കാരുടെയും നമസ്ക്കാരക്രമം) തിങ്കൾ രാത്രി പ്രാർത്ഥന 1–ാം കൗമാ ബോവുസ്സായിൽ

"സ്വർഗ്ഗപിതാവിൽ നിക്ഷേപത്താലവളാം നൗകാ പാഴുലകത്തെ ഐശ്വര്യത്തിൽ ഭാജനമാക്കി" എന്ന് രേഖപ്പെടുത്തിയിരിക്കുമ്പോൾ, പിതൃഭവനത്തിൽ നിന്ന് ഭാഗ്യങ്ങളും നിക്ഷേപങ്ങളും വഹിച്ചുകൊണ്ടുവന്ന് നമ്മുടെ ശൂന്യസ്ഥലത്ത് ഐശ്വര്യം ചൊരിഞ്ഞ കപ്പലായി ദൈവമാതാവിനെ ചിത്രീകരിക്കുന്നു. സ്ലീബാ നമസ്ക്കാരം പ്രഭാതത്തിൽ "ഭാഗ്യനിധി മറിയാമേ ദൈവം പ്രാണാത്മജനെ പെറ്റോളേ......" എന്ന കോലോയിലും വ്യാപാരി ഇറങ്ങി വസിച്ച അലങ്കരിയ്ക്കപ്പെട്ട കപ്പലായും ദൈവമാതാ

വിനെ ചിത്രീകരിയ്ക്കുന്നു.

3. ഉല്പത്തി 8:8, 8:11 - ഒലിവു ശിഖരമേന്തിയ പ്രാവ് :- ഒലിവും പ്രാവും സമാധാനത്തിന്റെ പ്രതീകമാണ്. മാനവരാശിക്ക് സമാധാന പ്രത്യക്ഷനായി ഉദയം ചെയ്ത യേശുവിന് ജന്മം നൽകി മറിയാം എന്ന നിലയിൽ ഒലിവു ശിഖരമേന്തിയ പ്രാവ് മാതാവിന്റെ പ്രതീകമാണ്.

4. ഉല്പത്തി 22:13 ആട്ടുകൊറ്റൻ കിടന്ന മരം :- കാട്ടിൽ കുരുങ്ങിക്കിട്ടന്ന ആട്ടുകൊറ്റനെ ഇസഹാക്കിനു പകരം ബലിയർപ്പിക്കുന്ന അബ്രഹാം. അബ്രഹാമിനോടുള്ള ദൈവകല്പന നിരസിക്കുന്നില്ല. ഏകജാതനെ ബലി അർപ്പിക്കാൻ ആവശ്യപ്പെടുമ്പോൾ ദൈവ ആഗ്രഹം നിരസിക്കാതെ അനുസരിക്കുന്നു. ഇതുതന്നെ കന്യകമറിയാമും. ദൈവത്തിന്റെ കല്പന നിരസിക്കാതെ ഇതാ ഞാൻ കർത്താവിന്റെ ദാസി, നിന്റെ വാക്കുപോലെ ഭവിക്കട്ടെ എന്നുപറഞ്ഞ് സ്വയം ഏല്പിച്ചുകൊടുക്കുമ്പോൾ മനുഷ്യകുലത്തെ മുഴുവൻ രക്ഷിക്കുകയാകുന്നു. യിസഹാക് യാഗമാകേണ്ടിടത്ത് കുഞ്ഞാട് യാഗമായി എങ്കിൽ ലോകത്തിന്റെ പാപം വഹിയ്ക്കുന്ന യഥാർത്ഥ കുഞ്ഞാടാകുന്ന യേശു മനുഷ്യർക്കുവേണ്ടി കൊല്ലപ്പെട്ട് യാഗമാകുന്നു. ഈ കുഞ്ഞാടിനെ ലോകത്തിന് ദാനം ചെയ്തത് കന്യകമറിയാം. ഉല്പത്തി 22:18 ൽ പറയുന്നപ്രകാരം നിന്റെ സന്തതി മുഖാന്തിരം ഭൂമിയിലെ സകല ജാതികളും അനുഗ്രഹിയ്ക്കപ്പെടും എന്ന വാഗ്ദാനം പൂർത്തീകരിക്കപ്പെട്ടത് യേശുവിൽകൂടി. ബുധനാഴ്ച മൂന്നാംമണി നമസ്ക്കാരത്തിൽ "അത്ഭുതമാം ഫലമേകും ...." എന്ന കോലോയിൽ കുഞ്ഞാടിനെ നൽകിയതായ വൃക്ഷത്തോട് മാതാവിനെ ഉപമിച്ചിരിക്കുന്നു പാട്ടുകാരൻ.

5. മറിയാം രണ്ടാം ഹവ്വാ:- ദൈവത്തോടുള്ള പൂർണ്ണമായ വിശ്വാസം അനുസരണം ഇവയിൽ ആദ്യമാതാവായ ഹവ്വായ്ക്ക് വീഴ്ച ഭവിച്ചു എങ്കിൽ മറിയാം ദൈവകല്പന പൂർണ്ണമായി അനുസരിച്ച് അനുഗ്രഹത്തിന് വഴിയൊരുക്കി. കന്യകമറിയാം വിമോചിത സ്ത്രീത്വത്തിന്റെ ഉടമയാണ്. ഒന്നാം സ്ഥാനം പതിത മനുഷ്യത്വത്തിന്റെ പ്രതീകമായിരുന്നു എങ്കിൽ രണ്ടാം ഹവ്വാ പുതുമനുഷ്യത്വത്തിന്റെ മാതാവാണ്. ന്യായപ്രമാണ പ്രകാരം കല്ലെറിഞ്ഞു കൊല്ലപ്പെടേണ്ട സാധ്യതയും തനിക്കു നേരിടുന്ന അപഹാസ്യവും പരീക്ഷയും ദൈവവിശ്വാസത്തിൽ ബലപ്പെടുത്തി. സ്വന്തപ്രാണനും, സൗഖ്യപൂർണ്ണമായ ജീവിതവും, മാനവും, സമൂഹത്തിന്റെ നിയമാവലികളും എല്ലാം ദൈവേഷ്ടമായി താരതമ്യപ്പെടുത്തി. ഒന്നാം ഹവ്വാ തോറ്റ സ്ഥാനത്ത് രണ്ടാം ഹവ്വാ ആകുന്ന മറിയാം വിജയിച്ചു. ഒന്നാം ഹവ്വാ തന്റെ സ്വാതന്ത്ര്യം ദൈവഹിതത്തിനു വിപരീതമായി (സർപ്പത്തെ അനുസരിച്ചു) ഉപയോഗിച്ചപ്പോൾ രണ്ടാം ഹവ്വാ സ്വയം സ്വാതന്ത്ര്യം എടുക്കാതെ ദൈവത്തിനു സമർപ്പിച്ചു.

6. ഉല്പത്തി 28:12-17 യാക്കോബാകുന്ന ഗോവണി :- സ്വർഗ്ഗത്തെയും ഭൂമിയെയും ബന്ധിപ്പിക്കുന്നതായി യാക്കോബ് കണ്ട ഗോവണി കന്യകമറിയാം ആയിരുന്നു. ദൈവദൂതന്മാർ കയറുകയും ഇറങ്ങുകയും യഹോവയാം ദൈവം സ്വർഗ്ഗത്തിൽ നിന്ന് അരുളി ചെയ്യുകയും ചെയ്ത മഹാരഹസ്യം ദർശിച്ചാൽ മനുഷ്യകുലത്തിന് സാധ്യമായത് കന്യകമറിയാമിൽ കൂടി. ദൈവമാതാവിനോടുള്ള മദ്ധ്യസ്ഥ പ്രാർത്ഥനയിൽ വി. കുർബ്ബാനയിൽ ഗീതഭാഗത്ത് ഇത് രേഖപ്പെടുത്തിയിരിക്കുന്നു. പാപികളായ മനുഷ്യവർഗ്ഗം സ്വർഗ്ഗത്തിലേക്ക് സ്വീകരിക്കപ്പെടുവാൻ കാരണമായി തീർന്ന യേശുക്രിസ്തുവിന് അവതാരം ചെയ്യുവാൻ ഇടയാക്കിയ കന്യകമറിയാം. യാക്കോബ് ആ സ്ഥാനത്ത് തിരിതെളിച്ച് ആരാധിക്കുന്നു. മനുഷ്യൻ ദൈവത്തെ ആരാധിക്കാനും മഹത്വപ്പെടുത്താനും കാരണമായി ത്തീർന്നവളാണ് ദൈവമാതാവ്. മറിയാം അദൃശ്യമായ സ്വർഗ്ഗത്തെ ദൃശ്യമായ ഭൂമിയോട് സംയോജിപ്പിച്ചു.

7. പുറപ്പാട് 3:1-5 മോശകണ്ട മുൾപ്പടർപ്പ് :- മുൾപ്പടർപ്പിൽ അഗ്നി വസിച്ചു എങ്കിലും മുൾപ്പടർപ്പ് എരിയുന്നില്ല. ഹോറേബുമലയിൽ കാണപ്പെട്ട തീപിടിച്ചുകൊണ്ട് കത്തിയതും എന്നാൽ വെന്തു ചാമ്പലായി പോകാതിരുന്നതുമായ മുൾപ്പടർപ്പ് കന്യകമറിയാമിന്റെ സാദൃശ്യമാണ്. മുൾപ്പടർപ്പിനു മദ്ധ്യേ ദൈവം ഇറങ്ങി വസിച്ചതുകൊണ്ട് അത് കത്തിപ്പോയില്ല. അപ്രകാരം മറിയാമിന്റെ ഉദരത്തിലും യേശു ഇറങ്ങി വസിച്ചു അത് വെന്തു പോയില്ല. മറിയാം നിത്യകന്യകയായി തന്നെ തുടർന്നു. കന്യാവ്രതഭംഗം സംഭവിച്ചില്ല. അവളിൽ നിന്ന് ശരീരം ധരിച്ച് ജനിച്ച് ലോകത്തിന് ദൃശ്യനായിത്തീർന്നു. വി. കുർബ്ബാന ആരംഭിക്കും മുമ്പുള്ള ഗീതത്തിൽ ''മുൾമരമെരിയാതെരിതീതൻനടുവിൽ......'' എരിതീയിൽ വെന്തുപോകാതിരുന്ന മുൾപ്പടർപ്പ് ഭാഗ്യവതിയുടെ മുൻകുറിയാണ്. ഒരു മനുഷ്യനും ദൈവത്തെ കാണാൻ കഴിഞ്ഞില്ല, മോശയ്ക്കുപോലും എന്നാൽ വെറുതെ ഒരു ബാലികയായ മറിയാമിന് സൈന്യങ്ങളുടെ യഹോവയെ സ്വന്തം ശരീരത്തിൽ ഉൾക്കൊണ്ട അവസ്ഥയിൽ ഒരു കേടും കൂടാതെയിരുന്നു. ശ്ഹീമാ നമസ്ക്കാരം ശനിയാഴ്ച സന്ധ്യയിൽ "മുമ്പുമരത്തെ ദഹിപ്പിക്കാതതിലെരിയും തീശൈല....'' എന്ന കോലോ വി. കന്യകമറിയാമിനെ ദൃഷ്ടാന്തപ്പെടുത്തുന്നു. ദൈവപുത്രൻ വസിച്ചിടും തന്റെ ജ്വാലയാൽ ദഹിയ്ക്കപ്പെടാത്ത മാതാവ് മറിയാമിന്റെ മുൻകുറിയാകുന്നു.






# നേതൃത്വത്തിന്റെ മാർഗ്ഗരേഖകൾ

ഫാ. പി.വി. ജോൺ

ജനം തന്നെ ഒരു നല്ല നേതാവായി അംഗീകരിക്കുന്നുവെന്നു കാണുമ്പോൾ, സ്വാഭാവികമായി ഉണ്ടാകാവുന്ന ഒരു ബലഹീനതയാണ് അഹന്ത. മോശെയുടെ ഈ ഭാവ മാറ്റത്തിന് ജനത്തിന് വലിയ ഒരു പങ്കുണ്ട് എന്ന് ആ സംഭവം വ്യക്തമാക്കുന്നുണ്ട്. എങ്കിലും ആത്മനിയന്ത്രണം വിട്ടുകളയാതെ സൂക്ഷിക്കേണ്ടത് നേതൃസ്ഥാനികളുടെ ഉത്തരവാദിത്വമാണ്. മോശെയെ എപ്പോഴും വ്യത്യസ്തനായി നിർത്തുന്ന ഒരു പ്രത്യേകത മരുഭൂപ്രയാണത്തിൽ ഉടനീളം നമുക്ക് ദർശിക്കാൻ കഴിയും. ചെങ്കടൽ വിഭാഗിക്കുകയും മാറായിലെ വെള്ളം മധുരമാക്കിത്തീർക്കുകയും മന്നായും കാടപ്പക്ഷിയും സുലഭമായി ജനത്തിന് ലഭിക്കുകയും ചെയ്തപ്പോൾ, ജനം മോശെയെ ആരാധനാ മനോഭാവത്തോടെയാണ് കണ്ടിരുന്നത്. സീനായ് പർവ്വതത്തിലേക്കു കയറിപ്പോയ മോശെ നാൽപതു ദിവസമായിട്ടും ഇറങ്ങിവരാതിരുന്നപ്പോഴുണ്ടായ നിരാശയാണ് കാളക്കുട്ടിയെ ഉണ്ടാക്കുവാൻ ജനത്തെ പ്രേരിപ്പിച്ചത് മോശെയ്ക്ക് അവർ തങ്ങളുടെ ഹൃദയത്തിൽ നൽകിയിരുന്ന സ്ഥാനവലിമയാണ് അതു വ്യക്തമാക്കുന്നത്. മശിഹാതമ്പുരാൻ ജീവന്റെ അപ്പത്തെക്കുറിച്ചു ഉപദേശിക്കുമ്പോൾ, നമ്മുടെ പിതാക്കന്മാർ മരുഭൂമിയിൽ മന്നാതിന്നു, അവർക്കു തിന്നുവാൻ സ്വർഗ്ഗത്തിൽ നിന്ന് അപ്പം കൊടുത്ത് എന്ന് എഴുതിയിരിക്കുന്നുവല്ലോ (യോഹ. 6:31) എന്ന് യഹൂദന്മാർ കർത്താവിനോടു പറയുന്നു. കർത്താവു അവരോട് സ്വർഗ്ഗത്തിൽ നിന്നുള്ള അപ്പം മോശെയല്ല നിങ്ങൾക്ക് തന്നത് എന്ന മറുപടി പറയുമ്പോൾ കാലാകാലങ്ങളായി യഹൂദ മനസ്സിൽ മോശെയെക്കുറിച്ചുള്ള ചിന്ത എന്തായിരുന്നു എന്ന് വ്യക്തമാക്കുന്നു. മോശെയ്ക്ക് വേണമെങ്കിൽ ഒരു കുട്ടി ദൈവമായി ജനത്തിന്റെ മുൻപിൽ സ്വയം പ്രതിഷ്ഠിക്കാമായിരുന്നു. ജനത്തിന്റെ മനോഭാവത്തെ സ്വന്തം താല്പര്യങ്ങൾക്കായി വിനിയോഗിക്കുവാൻ മോശെയ്ക്ക് അറിയില്ലായിരുന്നു. ആധുനിക കാലത്ത് ആൾ ദൈവങ്ങളായി സ്വയം അവരോധിച്ച് ജനത്തെ കബളിപ്പിക്കുകയും ചൂഷണം ചെയ്യുകയും ചെയ്യുന്ന ആദ്ധ്യാത്മീക നേതാക്കന്മാരെയും മോശെയെയും തമ്മിൽ ഒരു താരതമ്യ പഠനം ഇന്ന് ആവശ്യമായിരിക്കുന്നു.

ഒരു നേതാവ് ജനത്തിനുവേണ്ടി തന്നെത്തന്നെ ത്യജിക്കുവാനും വെറുമയാക്കാനും ശ്രമിക്കുമ്പോഴാണ് അദ്ദേഹത്തിന്റെ സ്ഥാനം വിലമതിക്കപ്പെടുന്നത്. അങ്ങനെയുള്ള ഒരു നേതാവിനു

മാത്രമേ ജനത്തെ നേടിയെടുക്കാനും നേരായ പാതയിൽ നയിക്കാനും കഴിയുകയുള്ളൂ. സ്വയത്യാഗമാണ് ഒരു നേതാവിന് ഉണ്ടായിരിക്കേണ്ട ശ്രേഷ്ഠമായ ഗുണം. മശിഹാതമ്പുരാൻപോലും സർവ്വലോകത്തെയും നേടുവാനായി കാൽവറി ക്രൂശിൽ തന്നെത്തന്നെ യാഗമായി അർപ്പിക്കുകയാണല്ലോ ചെയ്തത്. ജനം ചെയ്ത വലിയ അപരാധത്തിന് മോചനം യാചിക്കുന്ന മോശെ ദൈവത്തോടു അപേക്ഷിക്കുന്നതു ശ്രദ്ധിക്കുക. 'എങ്കിലും നീ അവരുടെ പാപം ക്ഷമിക്കേണമേ; അല്ലെങ്കിൽ നീ എഴുതിയ നിന്റെ പുസ്തകത്തിൽ നിന്ന് എന്റെ പേർ മായിച്ചുകളയേണമേ."

ജനം ചെയ്ത തെറ്റ് വലിയതും അക്ഷന്തവ്യവുമാണ്. യഹോവ മോശയോട് അരുളിചെയ്ത കല്പനകളും ന്യായപ്രമാണങ്ങളും സീനായ് പർവ്വതത്തിന്റെ അടിവാരത്തിൽ നിന്ന് ജനം നേരിട്ടു കേട്ടതാണ്. തങ്ങളെ അടിമ വീടായ മിസ്രയീമിൽ നിന്ന് വിടുവിച്ച് കാത്തുപരിപാലിക്കുന്ന യഹോവ നൽകിയ കല്പനകളും ന്യായപ്രമാണങ്ങളും ആജീവനാന്തം പാലിക്കുവാൻ അവർ കടപ്പെട്ടവരാണ്. ഒരു ജനതയുടെ കെട്ടുറപ്പിനും സുസ്ഥിരതയ്ക്കും സൗഭാഗ്യത്തിനും സമാധാനത്തിനും കല്പനകളും ന്യായപ്രമാണങ്ങളും അനിവാര്യമാണ്. ഏതു ജനതയുടെ വളർച്ചയുടെ കാലഘട്ടത്തിൽ ഇത് അനുപേഷണീയവുമാണ്. പ്രത്യേകിച്ചും ദൈവത്തിന്റെ ജനമായ യിസ്രയേലിനെ കെട്ടുറപ്പുള്ള ഒരു ജനസമൂഹമായി വാർത്തെടുക്കുകയായിരുന്നു ഈ കല്പനകളുടെ ലക്ഷ്യം. കല്പനകളും ന്യായപ്രമാണങ്ങളും ഗൗരവമായ പഠനത്തിനു വിഷയമാക്കേണ്ട ഒന്നാണ്. ഒരു കാര്യം മാത്രം ഇവിടെ സൂചിപ്പിച്ചു കടന്നുപോകുന്നു. കല്പനകൾ ദൈവത്തോടും മനുഷ്യരോടുമുള്ള മനുഷ്യന്റെ ബന്ധം എങ്ങനെയായിരിക്കണമെന്നു പഠിപ്പിക്കുന്നു. പത്തു കല്പനകളിൽ നാലെണ്ണം ദൈവത്തോടുള്ള ബന്ധത്തെയും ആറെണ്ണം മനുഷ്യരോടുള്ള ബന്ധത്തെയും കുറിക്കുന്നവയാണ്. അവയാകട്ടെ ചെയ്യണമെന്നും ചെയ്യരുതെന്നും രണ്ടായി വിഭജിക്കാം. ദൈവത്തോടുള്ള ബന്ധത്തിൽ രണ്ടും ഏതാണ്ട് തുല്യമായിരിക്കുമ്പോൾ മനുഷ്യരോടുള്ള ബന്ധത്തിൽ ആറിൽ അഞ്ചും അരുതെന്നു പറയുന്നവയുന്നവയാണ്.

സുസ്ഥിരമായ ഒരു ദൈവജനമായി നിലനിൽക്കുമ്പോൾ പ്രധാനമായി പാലിക്കേണ്ടത് ഒന്നും രണ്ടും കല്പനകളാണ്. അതിൽ രണ്ടാമത്തെ കല്പനയാണ് യിസ്രായേൽ ജനം ലംഘിച്ചിരിക്കുന്നത്. അതാകട്ടെ അവരെ ദൈവജനത്തിൽ നിന്ന് അന്യമാക്കുന്നതുമാണ്. കല്പന ലഭിച്ച് നാൽപതു ദിവസം ആകുന്നതിനു മുമ്പ് അവർ അതു ലംഘിച്ചുവെന്നതാണ് അതീവ ഗൗരവമായ വിഷയം. അത്യധികം ശിക്ഷാർഹമായ തെറ്റുതന്നെയാണത്. മോശെ ജനത്തിന്റെ തെറ്റിനെ അതിന്റെ പൂർണ്ണ ഗൗരവത്തോടെ കണ്ടു. മോശെ കോപിച്ചു. കാളക്കുട്ടിയെ തീയിലിട്ട് ചുട്ട് അരച്ചു പൊടിയാക്കി വെള്ളത്തിൽ വിതറി യിസ്രായേൽ മക്കളെ കുടിപ്പിച്ചു. മൂവായിരം പേർ കൊല്ലപ്പെട്ടു. പിറ്റേന്ന് മോശെ; "നിങ്ങൾ ഒരു മഹാപാപം ചെയ്തിരിക്കുന്നു. ഇപ്പോൾ ഞാൻ യഹോവയുടെ അടുക്കൽ കയറിച്ചെല്ലും നിങ്ങളുടെ പാപത്തിന് പ്രായശ്ചിത്തം ചെയ്യുവാൻ എനിക്ക് ഇടയാകും! എന്നു പറഞ്ഞു. യഹോവയുടെ അടുക്കൽ കടന്നുചെന്നു പക്ഷവാദം കഴിക്കുന്നു. ജനത്തിന്റെ വിടുതലിനു വേണ്ടി തന്റെ എല്ലാ സൗഭാഗ്യങ്ങളും പരിത്യജിക്കുവാൻ തയ്യാറാകുന്ന മോശെയെയാണ് പുറ. 32:32 ൽ നാം കാണുന്നത്. ജനത്തിനു ലഭിക്കാത്ത ഭാഗ്യം തനിക്കും വേണ്ടാ എന്ന് ആത്മാർത്ഥമായി പറയുന്ന ഒരു നേതാവായി മോശെ ഇവിടെ വിളങ്ങി ശോഭിക്കുന്നു. ഭൂരിപക്ഷം ജനവും അരാജത്വത്തിലും അരിഷ്ടതയിലും ദുഃഖത്തിലും ദാരിദ്ര്യത്തിലും കഴിയുമ്പോൾ രാജകീയ പ്രൗഢിയോടെ ജീവിക്കുന്ന ജനനേതാക്കന്മാരുടെ കാലത്താണ് നാം ജീവിക്കുന്നത്. മോശെയെപ്പോലെ ജനത്തിനുവേണ്ടി സ്വയപരിത്യാഗത്തിന് നേതൃത്വം തയ്യാറാകുമ്പോൾ മാത്രമേ സുസ്ഥിരമായ ഒരു സമൂഹമായി, ഒരു സമുദായമായി, ഒരു രാഷ്ട്രമായി സമാധാനത്തോടെ ഈ ഭൂമിയിൽ മനുഷ്യന് ജീവിക്കുവാൻ കഴിയുകയുള്ളൂ.

❍

## A PRAYER TO HOLY SPIRIT

*Holy Spirit ! Thou who make me see everything and show me the way to reach my ideals, thou who give me the divine gift to forgive and forget the wrong that is done to me, I, in this short dialogue want to thank you for everything and affirm once more that I do not want to be seperated from you, no matter how great the material desires may be; I want to be with you and my loved ones in Your perpetual Glory (mention your request). Thank you Holy Spitit For your Love towards me and my loved ones. Amen.*

*Alexander Cherian, Assariath*

ഏവൻഗേല്യോന്വധ്യാനം

# ലോഗോസ്

ഫാ. നൈനാൻ കെ. ജോർജ്ജ്

**സ്ലീബാപ്പെരുന്നാളിനു ശേഷം ഒന്നാം ഞായർ**
**വി. മർക്കോസ് 13:28–37 – സെപ്റ്റംബർ 16**

പൗരസ്ത്യസഭയിലെ ആരാധനാവർഷത്തിന്റെ അവസാന കാലഘട്ടമാണ് സ്ലീബാക്കാലം. ഈ കാലത്തിലെ വേദവായനയിലെ പ്രധാന പ്രമേയം കർത്താവിന്റെ പുനരാഗമനവും ലോകാവസാനവുമാണ് വി. മർക്കോസിന്റെ സുവിശേഷം പതിമൂന്നാം അദ്ധ്യായം മുഴുവൻ ലോകാവസാനത്തെക്കുറിച്ചുള്ള യേശുവിന്റെ അരുളപ്പാടാണ്. കർത്താവിന്റെ രണ്ടാമത്തെ വരവിനെപ്പറ്റിയുള്ള അരുളപ്പാടിന്റെ അവസാനത്തിൽ പറയുന്നതാണ് അത്തിവൃക്ഷത്തിന്റെ ഉപമ. വേനൽക്കാലത്തും തഴച്ച്, പന്തലിച്ച് ഫലം നൽകുന്ന അത്തിവൃക്ഷത്തെക്കുറിച്ചുള്ള ഉപമ ശിഷ്യന്മാർക്ക് പ്രതീക്ഷ നൽകുന്നതായിരുന്നു.

**അത്തിവൃക്ഷവും പ്രതീകാത്മകതയും**

അത്തിവൃക്ഷം യഹൂദന്മാർക്ക് സമൃദ്ധിയുടെ പ്രതീകമാണ്. യോവേൽ പ്രവാചകൻ തന്റെ പ്രവചനത്തിൽ അത്തിപ്പഴത്തെ ദൈവീകദാനമായി ചിത്രീകരിക്കുന്നു (യോവേൽ 2:22). അത്തിമരത്തെ ദൈവത്തിന്റെ ശാന്തിയും സമാധാനവുമായി പഴയനിയമം അർത്ഥമാക്കുന്നു. അത്തിമരത്തിന്റെ ചുവട്ടിൽ വിശ്രമിക്കുന്നതിന് ദൈവത്തിന്റെ ശാന്തിയും സമാധാനവും ആസ്വദിക്കുക എന്നർത്ഥമാക്കുന്നു (1 രാജാക്കന്മാർ 4:25; മീഖാ. 4:4). യെഹസ്കിയേൽ അത്തിമരത്തെ വളർന്നുകൊണ്ടിരിക്കുന്ന രാജ്യത്തിന്റെ പ്രതീകമായി അവതരിപ്പിക്കുന്നു (യെഹസ്കിയേൽ 41:7). പ്രകൃതിയിലെ അവസ്ഥാന്തരങ്ങൾ സ്വാഭാവികങ്ങളാണ്. ദൈവരാജ്യത്തിന്റെ ആഗമനവും അപ്രകാരം തികച്ചും സ്വാഭാവികമാണെന്ന സത്യം ഈ ഉപമയിലൂടെ കർത്താവ് സമർത്ഥിക്കുന്നു. കാലങ്ങൾ പ്രകൃതിയിൽ വരുത്തുന്ന മാറ്റങ്ങൾ കണ്ട് ദൈവീകപദ്ധതികളെയും ദൈവരാജ്യത്തെയും മനസ്സിലാക്കുവാൻ ഇവിടെ കർത്താവ് മനുഷ്യമനസ്സുകളെ പ്രത്യേകം ക്ഷണിക്കുന്നു.

പ്രകൃതിയെപ്പറ്റി ധാരാളം പഠനം നടക്കുന്ന ഈ ആധുനിക യുഗത്തിൽ പ്രകൃതിയിൽ നിന്ന് പാഠം പഠിക്കുകയും പഠിപ്പിക്കുകയും ചെയ്ത യേശുവിന്റെ ശൈലി വളരെ ചിന്തോദ്ദീപകമാണ്. അത്തിവൃക്ഷത്തെ കാലങ്ങളുടെ ഗതിവിഗതികളുടെ സൂചിയായി കർത്താവ് അവതരിപ്പിക്കുന്നു. ദൈവത്തിന്റെ സൃഷ്ടിയായ വൃക്ഷത്തെ എത്ര മനോഹരമായ ഒരു പഠനോപാധിയായി ഇവിടെ കാണുന്നു. നെല്ലിയാമ്പതിയും കൂടംകുളവുമൊക്കെ നമ്മുടെ പത്ര ദൃശ്യമാധ്യമങ്ങളിൽ നിറഞ്ഞുനിൽക്കുന്ന ഈ സമയത്ത് പ്രകൃതിയെക്കുറിച്ചുള്ള നമ്മുടെ അവബോധം കർത്താവിന്റെ ഈ ഉപമയിലൂടെ കൂടുതൽ തിളക്കമാർന്ന വിചിന്തനത്തിനും പഠനത്തിനും ഇടയാകണം. പ്രകൃതിയുടെ ചലനത്തിലൂടെ ദൈവരാജ്യത്തിന്റെ മർമ്മം വെളിപ്പെടുത്തുമ്പോൾ പ്രകൃതിയെ മനസ്സിലാക്കുവാനും പ്രകൃതിവിഭവങ്ങളുടെ സമ്പന്നതയെ തിരിച്ചറിയുവാനുള്ള ഒരാഹ്വാനമായി ഈ വേദഭാഗത്തെ മനസ്സിലാക്കണം.

**കാത്തിരിപ്പിന്റെ സവിശേഷതകൾ**

ഈ അദ്ധ്യായം മുഴുവൻ നിറഞ്ഞുനിൽക്കുന്ന ശബ്ദമാണ് "ജാഗരൂകരായിരിപ്പിൻ"

എന്നുള്ളത്. ഈ ഉണർവ്വ് കാത്തിരിപ്പിന് ഏറ്റം ആവശ്യമായ ഘടകമാണ്. "ആരും നിങ്ങളെ വഴി തെറ്റിക്കാതിരിപ്പാൻ സൂക്ഷിച്ചുകൊൾവീൻ" എന്ന (വാക്യം 5) കർത്താവിന്റെ പ്രബോധനം ഏറ്റം ശ്രദ്ധയോടെ ഈ കാലത്തിൽ മനനം ചെയ്യേണ്ട ഒന്നാണ്. ഈ ഉപദേശം വി. പൗലോസും മറ്റ് പുതിയനിയമ എഴുത്തുകാരും വളരെ ഗൗരവത്തോട് നൽകിയിട്ടുണ്ട് (അപ്പോ. പ്രവർത്തികൾ 20:28; 1 കൊരിന്ത്യർ 16:13; 1 തെസ്സലോനികൃർ 5:2-6; 1 പത്രോസ് 5:8). തിന്മയുടെ ശക്തികൾക്ക് വശംവദരാകാതെയിരിപ്പാൻ നടത്തേണ്ട ആത്മിക പോരാട്ടം എന്ന ആശയമാണ് ജാഗ്രതയോടെയും ഉണർവ്വോടുമുള്ള കാത്തിരിപ്പ് എന്നതിൽ നിന്ന് അർത്ഥമാക്കുന്നത്.

**സ്ലീബാപ്പെരുന്നാളിന് ശേഷം രണ്ടാം ഞായർ**
**വി. മത്തായി 16:5-12 - സെപ്റ്റംബർ 23**

മനുഷ്യനെ സ്വാധീനിക്കുവാനുള്ള ദുഷ്ടതകളെ സൂചിപ്പിക്കുവാനാണ് വി. വേദപുസ്തകത്തിൽ പുളിമാവ് എന്ന ആശയം ഉപയോഗിച്ചിരിക്കുന്നത്. മുഴുവൻ മാവിനെയും പുളിപ്പിക്കുന്ന പുളിപ്പിന്റെ പ്രവർത്തനം വളരെ പ്രാധാന്യമർഹിക്കുന്നു. പുളിപ്പ് അൽപ്പമെങ്കിലും അത് വീര്യമുള്ളതും പ്രവർത്തനോന്മുഖവുമാണ്. ഏതു തരം മാവിനോട് ചേർത്താലും ആ പിണ്ഡം മുഴുവൻ പുളിക്കുന്നതുവരെ അത് പ്രവർത്തിച്ചുകൊണ്ടിരിക്കുന്നു. ഏതൊന്നിന്റെയും അത് നന്നായാലും മോശമായാലും അതിന്റെ സ്വാധീനത്തെപ്പറ്റിയാണ് ഇവിടെ വിവക്ഷിക്കുന്നത്.

**അപരനെ സഹോദരനായി തിരിച്ചറിയുന്ന മനുഷ്യനന്മ**

മനുഷ്യനുമായി ബന്ധപ്പെട്ട എല്ലാറ്റിന്റെയും ഉറവിടം മനുഷ്യമഹത്വം അല്ലെങ്കിൽ മനുഷ്യനന്മയാണ്. എല്ലാ മനുഷ്യർക്കും ഒരു മനുഷ്യപ്രകൃതിയും ഉത്ഭവസ്ഥാനവുമേയുള്ളൂ. ദൈവപുത്രനായ യേശുക്രിസ്തുവിന്റെ ക്രൂശിലൂടെയുള്ള സഹനത്താൽ എല്ലാവരും വിളിക്കപ്പെട്ടിരിക്കുന്നത് ഒരേ ദൈവകൃപയിലേക്കാണ്. ക്രൂശിലെ ബലിയാൽ എല്ലാവരും തുല്യരാണ്. വിവേചനത്തിന്റെയും വേർപാടിന്റെയും വേലിക്കെട്ടുകൾ ക്രൂശിനെ ഇല്ലാതാക്കിയിരിക്കുന്നു. സർവ്വമാനവിക സംസ്കാരം ആവിർഭവിച്ചിരിക്കുന്നു. ശാരീരികവും മാനസികവും ധാർമ്മികവുമായ കഴിവുകളിൽ എല്ലാവരും തുല്യരല്ലെന്നതു ശരി തന്നെ. എന്നാൽ സമൂഹം, സംസ്ക്കാരം, ലിംഗം, ജാതി, വർണ്ണം, ഭാഷ എന്നീ മനുഷ്യന്റെ മൗലീകാവകാശങ്ങളുമായി ബന്ധപ്പെട്ട ഏതൊരു വിവേചനവും ദൈവികോദ്ദേശങ്ങൾക്ക് വിരുദ്ധമാണെന്ന നിലയിൽ നാം പൂർണ്ണമായും പരിവർജ്ജിക്കേണ്ടതാണ്. മനുഷ്യനന്മകളെക്കുറിച്ചുള്ള ഉന്നതവും ഉദാത്തവുമായ ചിന്തകൾക്ക് മാത്രമേ വിവേചനത്തെ ചെറുത്തു തോൽപ്പിക്കാനാവുള്ളൂ. മനുഷ്യൻ സൃഷ്ടിക്കുന്ന എല്ലാ വിവേചനങ്ങളെയും തോൽപ്പിക്കുവാൻ കഴിയുന്ന ദൈവകൃപയുടെ വ്യാപാരമാണ് പരിശുദ്ധ സഭയിലൂടെ നിർവ്വഹിക്കപ്പെടേണ്ടത്. പരിശുദ്ധ സഭയിലെ ഓരോ അംഗവും വിവേചന സംസ്ക്കാരത്തിൽ നിന്ന് ഒഴിഞ്ഞിരിക്കേണ്ടത് ക്രിസ്തീയ ഉത്തരവാദിത്തങ്ങളിൽ ഒന്നാണ്. ബഹുമാനം കൊണ്ടു മാത്രം വിവേചനം ഇല്ലാതാകുന്നില്ല. ഓരോ വ്യക്തിയും എന്റെ സഹോദരനാണെന്ന തിരിച്ചറിവാണ് മനുഷ്യമഹത്വത്തിന്റെ മകുടം. സാഹോദര്യം ശക്തിപ്പെടേണ്ടത് കാലഘട്ടത്തിന്റെ ആവശ്യം. വിജാതീയരുടെ ഭക്ഷണസാധനങ്ങൾ പോലും യഹൂദന്മാർ നിഷിദ്ധമായി കരുതിയിരുന്നു. വിവേചനത്തിന്റെ പ്രവാചകന്മാരായിരുന്ന യഹൂദസമൂഹത്തിന് യേശുക്രിസ്തു നൽകുന്ന ഒരു താക്കീതായി ഈ പ്രബോധനത്തെ മനസ്സിലാക്കുവാൻ കഴിയും. അധികാരത്തിന്റെയും ശക്തിയുടെയും പിൻബലത്തിൽ സഭയിൽപ്പോലും വിവേചനം ശക്തിപ്പെടുന്ന കാഴ്ച വേദനാജനകം. വിവേചനം സ്വാർത്ഥതയിൽ നിന്നാണ് പിറക്കുന്നത്. വിവേചനത്തിന്റെ മതിൽക്കെട്ടുകൾ സൃഷ്ടിച്ച് സ്വന്തം താല്പര്യത്തിനുവേണ്ടി ബന്ധങ്ങളെയും പ്രസ്ഥാനങ്ങളെയും ഉപയോഗിക്കുന്ന സ്വാർത്ഥതാല്പര്യക്കാരെ തിരിച്ചറിയുവാനും അവരുടെ മാനസാന്തരത്തിനു വേണ്ടി പ്രാർത്ഥിക്കുവാനുമുള്ള നമ്മുടെ നിയോഗം മറന്നുകൂടാ.

**ചേരിതിരിവുകൾ വിവേചനത്തിനു ആക്കം കൂട്ടുന്നു**

പരീശന്മാരുടെയും സാദൂക്യരുടെയും പുളിച്ച മാവിനെ സൂക്ഷിച്ചുകൊൾവിൻ എന്ന് ഇവിടെ പറഞ്ഞിരിക്കുമ്പോൾ മർക്കോസിന്റെ സുവിശേഷത്തിൽ പരീശരുടെയും ഹേരോദാവിന്റെയും പുളിച്ചമാവിനെ സൂക്ഷിച്ചുകൊൾവിൻ എന്നാണ് പറഞ്ഞിരിക്കുന്നത്. യേശുവിന്റെ കാലത്തെ ഒരു രാഷ്ട്രീയപാർട്ടിയായിരുന്നു ഹേരോദ്യർ. സാദൂക്യർ കുലീനരും സമ്പന്നരും പൗരോഹിത്യ പാരമ്പര്യവുമുള്ളവരെന്ന് സ്വയം അഭിമാനിച്ചിരുന്നു. പരീശന്മാരാകട്ടെ ആത്മീകകാര്യങ്ങളിൽ തീഷ്ണത പ്രകടിപ്പിക്കുകയും സുനഗോഗുകളിൽ അദ്ധ്യാപനത്തിൽ ശ്രദ്ധിക്കുകയും ചെയ്തു. പരീശന്മാർ മത തീവ്രവാദികളായിരുന്നു. തങ്ങൾ വിശ്വസിക്കുന്നത് മാത്രമേ സത്യമായതുള്ളുവെന്ന് അവർ ധരിച്ചിരുന്നു. പുതിയ അറിവുകളൊന്നും സ്വീകരിക്കുവാൻ അവർ സന്നദ്ധരായിരുന്നില്ല. ഈ സമൂഹങ്ങളുടെ ഇതുപോലെയുള്ള സമീപനങ്ങളെ കർത്താവ് നിശിതമായി ചോദ്യം ചെയ്തിരുന്നു. പുതിയ ആശയങ്ങൾ മാതൃകാഗുണനിലവാരമുള്ളതാകുവാൻ ഇന്നത്തെ ആളുകൾ പ്രത്യേകം ശ്രദ്ധിക്കണം.

കാരണം ഒരു കാലത്ത് തിന്മയെന്ന് മുദ്ര

കുത്തി സമൂഹം തള്ളിക്കളഞ്ഞ പല ജീവിതശൈലികളും ഇന്നു നല്ലതെന്ന് ചിത്രീകരിക്കപ്പെട്ടുകൊണ്ടിരിക്കുന്നു. അതെല്ലാം ദുഷിപ്പുകളെന്നു തിരിച്ചറിയുവാനുള്ള ആധുനിക മനുഷ്യന്റെ തിരിച്ചറിവിന്റെ ആത്മാവ് വെളിച്ചം നഷ്ടപ്പെട്ട ഒന്നായി തീർന്നിരിക്കുന്നു. അത്തരം ദുഷിപ്പുകളിൽ നിന്ന് നാം ഒഴിഞ്ഞിരിക്കണം.

**സ്ലീബാപ്പെരുന്നാളിന് ശേഷം മൂന്നാം ഞായർ**
**വി. മർക്കോസ് 2:23–28 – സെപ്റ്റംബർ 30**

ശബ്ബത്തിനെപ്പറ്റിയുള്ള കർത്താവിന്റെ വീക്ഷണം വ്യക്തമാക്കുന്ന വേദഭാഗമാണ് ഇന്നത്തേത്. വിളഭൂമിയിലൂടെ നടന്നുപോയ കർത്താവിന്റെ ശിഷ്യന്മാർ കതിർ പറിച്ചതുകണ്ട പരീശന്മാരുടെ വിമർശനത്തോടുള്ള കർത്താവിന്റെ പ്രതികരണം കൂടിയാണിത്. പുറപ്പാടു പുസ്തകത്തിൽ ശബ്ബത്ത് സന്തോഷത്തിന്റെയും വിശ്രമത്തിന്റെയും ആരാധനയുടെയും ദിനമാണ് (പുറ. 34:21–27). ദൈവത്തെ ആരാധിക്കുന്നതിനുവേണ്ടി വേർതിരിക്കപ്പെട്ട ദിനമായി ശബ്ബത്തിനെ യഹൂദന്മാർ കരുതുവാൻ തുടങ്ങി. യേശുവും ശബ്ബത്ത് ആചരിച്ചിരുന്നു (മർക്കോസ് 6:2; ലൂക്കോസ് 4:16). യഹൂദന്മാർ വള്ളി പുള്ളി വ്യത്യാസമില്ലാതെ ആചരിക്കുന്ന അനുഷ്ഠാനമായി ശബ്ബത്തിനെ കരുതി. എന്നാൽ കർത്താവ് മനുഷ്യനു ദുഷ്കരങ്ങളായ നിയമങ്ങളെ എതിർത്തു (മത്തായി. 12: 7; ലൂക്കോസ് 6:1–5; 6–10).

**കരുണയില്ലാത്ത നിയമം മനുഷ്യന് ഭാരം**

ശാബതിനെ ശുദ്ധമായി ആചരിക്കുക എന്ന ദൈവിക കൽപ്പനയെ ഏകദേശം 39 പ്രവൃത്തികളിൽ നിന്ന് വിലക്കിക്കൊണ്ട് വിശ്രമത്തിന്റെ വേദശാസ്ത്രം പരീശന്മാർ പഠിപ്പിച്ചു. ദൈവിക വെളിപാടിലൂടെ വെളിപ്പെട്ട ദൈവ കരുണയേക്കാൾ യഹൂദ പൗരോഹിത്യം രൂപപ്പെടുത്തിയ പുരോഹിത നിയമങ്ങൾക്ക് പ്രാധാന്യം നൽകുന്നു. ദാവീദിനോട് കരുണ കാണിക്കുന്ന പുരോഹിതനെ ഉദ്ധരിക്കുന്ന ക്രിസ്തു ശാബത് അനുഷ്ഠാനത്തിന് പുതിയ മാനം കണ്ടെത്തുന്നു. മനുഷ്യന്റെ ഒഴിച്ചുകൂടാൻ പാടില്ലാത്ത ആവശ്യങ്ങളിൽ സഹായിക്കുന്നത് ആദ്ധ്യാത്മികതയുടെ പാഠങ്ങളിൽ ഒന്നാണെന്ന് ഇവിടെ ക്രിസ്തു തുറന്നു കാട്ടുന്നു. പ്രതിസന്ധിഘട്ടങ്ങളിൽ ആവശ്യക്കാരന്റെ ആവശ്യങ്ങളോട് കരുണയുള്ള മനസ്സോടെ പ്രതികരിക്കുമ്പോൾ മാത്രമേ നല്ല ശമര്യാക്കാരനാകുവാൻ കഴിയുകയുള്ളൂ. അവിടെ നിയമം കരുണയുള്ളതാകുന്നു. നിയമങ്ങളെ അക്ഷരാർത്ഥത്തിൽ വ്യാഖ്യാനിക്കുന്നവൻ സ്വപ്നലോകത്ത് ജീവിക്കുന്നു. കരുണ പ്രധാന മാനദണ്ഡമാക്കി മനുഷ്യന്റെ ആവശ്യങ്ങളെ വിലയിരുത്തണം. ദൈവകരുണയുടെ പൂർണ്ണതയാണ് പുതിയ നിയമത്തിൽ യേശുവിൽ കാണുന്നത്. വി. യോഹന്നാൻ ശ്ലീഹായുടെ ഭാഷ്യം അനുസരിച്ച്, “വചനം ജഡമായിത്തീർന്നു. കൃപയും സത്യവും നിറഞ്ഞവനായി നമ്മുടെ ഇടയിൽ പാർത്തു. ഞങ്ങൾ അവന്റെ തേജസ്സ് പിതാവിൽനിന്നു ഏകജാതനായവന്റെ തേജസ്സായി കണ്ടു” (യോഹ. 1:14).

**ന്യായപ്രമാണം ദൈവ കൃപാ ഭാഷ്യം**

ദൈവം സ്വയം വെളിപ്പെടുത്തിയതെല്ലാം കൃപയുടെ ദൈവമായിട്ടാണ്. ദൈവ കൃപയുടെ അനുഭവങ്ങൾക്ക് തീർച്ചയായും നിയമങ്ങൾ ആവശ്യങ്ങളാണ്. അതുകൊണ്ട് നിയമം നൽകപ്പെട്ടത് ദൈവകൃപയുടെ പ്രകടനമായിട്ടാണ്. ഉടമ്പടിബന്ധത്തിലൂടെ യിസ്രയേൽ ജനതയെ ദൈവം സ്വന്തം ജനമാക്കി തീർക്കുവാൻ ദൈവഹിതം വെളിപ്പെടുത്തുവാൻ ഉപയോഗിച്ച വാദ്യമമാണ് നിയമം. യിസ്രയേലിന്റെ ദൈവത്തെക്കുറിച്ചുള്ള മനോഹരമായ നിർവ്വചനവും വിവരണവും ദൈവം ‘കൃപാലു’വാകുന്നുവെന്നാണ്. “യഹോവയായ ദൈവം കരുണയും കൃപയുമുള്ളവൻ, ദീർഘക്ഷമയും, മഹാദയയും വിശ്വസ്തയുമുള്ളവൻ, അകൃത്യവും അതിക്രമവും പാപവും ക്ഷമിക്കുന്നവൻ” (പുറ. 34 : 6, 7). നിയമത്തിന്റെ ശിക്ഷണത്തേക്കാൾ കൃപയുടെയും കരുണയുടെയും ശിക്ഷണത്തിലേക്ക് ദൈവസാന്നിദ്ധ്യത്തിൽ നിന്നകലുന്ന ജനത്തെ നയിക്കുന്ന രക്ഷയുടെ ചരിത്രമാണ് വി. വേദപുസ്തകം സാക്ഷ്യപ്പെടുത്തുന്നത്. ഈ ദൈവിക കൃപയുടെ ഏറ്റവും വലിയ ദാനമാണ് യേശുക്രിസ്തുവിലൂടെ വെളിപ്പെട്ടതും നിറവേറിയതും. യേശുവിന്റെ ജീവിതത്തിലൂടെയും വാക്കുകളിലൂടെയും പ്രവർത്തികളിലൂടെയും ചരിത്രം അനുഭവിച്ചറിഞ്ഞ് ദൈവത്തിന്റെ അനന്തമായ കൃപയാണ്. നിയമത്തിന്റെ പരിമിതിക്കുള്ളിൽ നിന്ന്, കാരുണ്യത്തിന്റെ സ്പർശം അറിയുവാൻ മനുഷ്യനെ നയിക്കുന്ന രക്ഷണ്യപ്രക്രിയയാണ് യേശുക്രിസ്തുവിലൂടെ വെളിവായത്.

**സ്ലീബാ പെരുന്നാളിനു ശേഷം നാലാം ഞായർ**
**വി. ലൂക്കോസ് 16:9–18 ഒക്ടോബർ 7**

‘വിശ്വസ്തത’ എന്ന ക്രിസ്തീയ സുകൃതത്തെ വളരെ ലളിതമായി വിവരിക്കുന്ന വേദഭാഗമാണ് ലൂക്കോസിന്റെ സുവിശേഷം പതിനാറാം അദ്ധ്യായം. ഈ സുവിശേഷത്തിലെ പതിനഞ്ചും പതിനാറും അദ്ധ്യായങ്ങളെ ഉപമകളുടെ അദ്ധ്യായങ്ങൾ എന്ന് വിശേഷിപ്പിക്കാവുന്നവയാണ്. പണം അഴിമതിക്കും കാര്യവിചാരകത്വം അധികാര ധൂർത്തിനും മുഖാന്തിരമാവുകയാണ്. അഴിമതിയും അധികാര ധൂർത്തും ഉണ്ടായിരുന്ന ഒരു മനുഷ്യൻ വിശ്വസ്തനായിത്തീർന്ന ഉപമയാണിത്. സമ്പത്ത് വിശ്വസ്തയോട് ഉപയോഗിച്ചപ്പോഴാണ് അവനു സ്നേഹിതന്മാരെ ലഭിച്ചത്. ഈ ഉപമയെത്തുടർന്ന് കർത്താവ് നൽകുന്ന പ്രബോധനമാണ് ഇന്നത്തെ വേദഭാഗം.

**ക്രൂശിക്കപ്പെട്ട ക്രിസ്തു ദൈവത്തിന്റെ വിശ്വസ്തതയുടെ വലിയ അടയാളം**

പ്രവാചകന്മാരിൽ കാണുന്ന ദൈവം മനുഷ്യന്റെ അവിശ്വസ്തതയ്ക്കുമപ്പുറം അവനെ സ്നേഹിക്കുകയും അവൻ വഴി തെറ്റിപ്പോകുമ്പോൾ ദുഃഖിക്കുന്നവനുമാണ് (ഹോശയ. 11 : 1-9). പഴയനിയമത്തിൽ വെളിപ്പെട്ട ദൈവത്തിന്റെ വിശ്വസ്തത മാംസം ധരിച്ച് ചരിത്രത്തിൽ അവതരിച്ചതാണ് യേശുക്രിസ്തു. പാപികളായവരെ സ്നേഹിക്കുകയും നഷ്ടപ്പെട്ടുപോയതിനെ അന്വേഷിച്ചിറങ്ങുകയും ചെയ്ത ദൈവസ്നേഹമാണ് ക്രിസ്തു (ലൂക്കോസ് 15:1-7). ദൈവസ്നേഹവും വിശ്വസ്തതയും ഒരുമിച്ച് സമ്മേളിച്ച ഇടമാണ് കാൽവറിയിലെ കുരിശ്. സഹനവും അതിനു സമാനമായ പുണ്യകർമ്മങ്ങളുമാണ് വിശ്വസ്തതയുടെ ഉരക്കല്ലെന്ന് യേശു തന്റെ സഹനത്തിലൂടെയും മരണത്തിലൂടെയും പഠിപ്പിച്ചു.

**വെളിച്ചവും ഇരുട്ടും**

ദൈവം വെളിച്ചമാണ്. ദൈവവുമായുള്ള ബന്ധത്തിൽ ജീവിക്കുന്നവനിൽ ഇരുട്ട് ഉണ്ടാവുകയില്ല. വെളിച്ചമില്ലാത്ത അവസ്ഥയാണ് ഇരുട്ട്. ഇത് സ്ഥായിയായ ഒന്നല്ല. ദൈവമില്ലാത്ത ജീവിതങ്ങൾ ഇരുട്ട് വ്യാപിപ്പിക്കും. രണ്ടു സാധ്യതകൾ നമുക്കു മുൻപിൽ നിൽക്കുന്നു. വെളിച്ചവും ഇരുട്ടും. രണ്ടിനെയും ഒന്നിച്ച് ചേർക്കാൻ കഴിയുകയില്ല. തിന്മയോടുള്ള നമ്മുടെ കൂട്ടുകെട്ട് അവിശ്വസ്തതയാണ്. വി. മാമോദീസായിൽ നാം ഏറ്റെടുത്ത ഉടമ്പടി- വെളിച്ചമായ ക്രിസ്തുവിനെ സ്വന്തമാക്കി - തിന്മയെ ഉപേക്ഷിച്ചാണ് ക്രിസ്തുവിനെ കർത്താവായി സ്വീകരിച്ചത്. ദൈവം നിത്യമായ സത്യമാണ്. അവനിൽ അവിശ്വസ്തതയില്ല. ഉടമ്പടി പൂർത്തിയാക്കുന്ന ദൈവം. ഉടമ്പടി ബന്ധത്തിൽ പലപ്പോഴും കളങ്കം ചാർത്തുന്നത് മനുഷ്യനാണ്. ഉദാഹരണമായി വാഗ്ദത്ത ഭൂമിയിൽ പ്രവേശിച്ചതു മുതൽ അവിശ്വസ്തതയോടെ പ്രവർത്തിക്കുന്ന യിസ്രയേൽ. അതിലൂടെ ജനിക്കുന്ന പാപവും ശിക്ഷയും പഴയനിയമത്തിൽ കാണുന്നു (ആവർത്തനം 30:15-20). പാപം ശിക്ഷയെയും, ശിക്ഷ മനസ്താപത്തെയും, മനസ്താപം പൊറുതിയെയും, പൊറുതി അനുഗ്രഹത്തെയും, അനുഗ്രഹം സമൃദ്ധിയെയും, സമൃദ്ധി പാപത്തെയും, പാപം ശിക്ഷയെയും വിളിച്ചു വരുത്തുന്ന രീതി യിസ്രയേലിന്റെ ചരിത്രത്തിൽ കാണാം.

ദൈവത്തോടുള്ള വിശ്വസ്തത അനുഗ്രഹത്തിലേക്കും അവിശ്വസ്തത നാശത്തിലേക്കും നയിക്കും. ദൈവത്തിന്റെ വിശ്വസ്തതയോട് നീതിപൂർവ്വകമായ പ്രതികരണം നമ്മിൽ ഉണ്ടാകുമ്പോൾ നമ്മിലൂടെ ദൈവം തന്റെ വിശ്വസ്ത വെളിവാക്കും. യിസ്രയേൽ ജനത്തോട് കരുണ കാണിക്കുന്ന ബാബിലോൺ രാജാവായ എവീൽ എരോദികിന്റെ ചരിത്രം രാജാക്കന്മാരുടെ രണ്ടാം പുസ്തകത്തിൽ വിവരിക്കുന്നു (2 രാജാ. 25:27-30). ദൈവത്തിന്റെ വിശ്വസ്തത ബാബിലോൺ രാജാവിലൂടെ വെളിപ്പെട്ടു. സുകൃതങ്ങൾ വിശ്വസ്തതയുടെ ജാലകങ്ങളാണ്. മനുഷ്യനിൽ വെളിപ്പെടുന്ന എല്ലാ നന്മയും മനുഷ്യന് ദൈവികസ്വഭാവത്തിലുള്ള ഭാഗഭാഗിതത്വമോ അതിന്റെ പ്രതിഫലനമോ ആണ്. ദൈവിക ഗുണവിശേഷങ്ങൾ ജീവിതത്തിൽ പ്രകാശിപ്പിക്കുന്നവനാണ് യഥാർത്ഥ വിശ്വസ്തൻ.

**സ്ലീബാ പെരുന്നാളിനു ശേഷം അഞ്ചാം ഞായർ**
**വി. മത്തായി 23:1-12 ഒക്ടോബർ 14**

അനുഷ്ഠാനങ്ങൾക്കും പാരമ്പര്യങ്ങൾക്കും അമിത പ്രാധാന്യം നൽകുന്ന പരീശന്മാർക്കും തിരുവെഴുത്തുകളെ ആധികാരികമായി വ്യാഖ്യാനിക്കുകയും പഠിപ്പിക്കുകയും ചെയ്യുന്നവരായ വേദപണ്ഡിതന്മാർക്കും എതിരായി യേശുക്രിസ്തു പരസ്യമായി നടത്തിയ ഒരു അഭിപ്രായ പ്രകടനമാണ് ഇന്നത്തെ വേദഭാഗം. മോശയുടെ പീഠത്തിൽ ഇരുന്ന് ന്യായപ്രമാണം പഠിപ്പിക്കുന്നവരാണ് പരീശന്മാർ. സുനഗോഗുകളിൽ ഉപദേഷ്ടാവ് ഇരുന്ന് ന്യായപ്രമാണം പഠിപ്പിക്കുന്ന സിംഹാസനത്തിനാണ് മോശയുടെ പീഠം എന്ന് പറയുന്നത്.

**അധികാരവും അഹങ്കാരവും**

അധികാരം എന്ന സ്ഥാപനത്തിന്റെ ഉദ്ദേശ്യം ദൈവ നീതി നടപ്പാക്കുകയെന്നതാണ്. എന്നാൽ ഇന്ന് ഈ സങ്കൽപ്പത്തിന് മങ്ങലേറ്റിരിക്കുന്നു. പ്രത്യേകമായ അന്തസ്സോ സമൂഹത്തിൽ ഔദ്യോഗിക പദവികളോ ഉള്ള വ്യക്തികളെ സൂചിപ്പിക്കുവാനാണ് ഇന്ന് 'അധികാരം' എന്ന പദം ഉപയോഗിക്കുന്നത്. ഔദ്യോഗിക അധികാരം വ്യക്തിത്വത്തിന്റെ ശ്രേഷ്ഠതകൊണ്ടുണ്ടാകുന്നതല്ല. സമൂഹത്തിനുവേണ്ടിയുള്ള നിയോഗങ്ങളിൽ നിന്നുരുത്തിരിയുന്നതാണ്. അധികാരിയിൽ ഏൽപ്പിക്കപ്പെട്ട ദൗത്യത്തിന്റെ അടിസ്ഥാനത്തിലാണ് അധികാരത്തിന്റെ സ്വഭാവവും വ്യാപ്തിയും അടങ്ങിയിരിക്കുന്നത്. സ്വഭാവവൈശിഷ്ട്യവും ലക്ഷ്യബോധവുമുള്ള തത്വാധിഷ്ഠിതരായ നേതാക്കന്മാർക്ക് സമൂഹത്തെ നന്മയിലേക്ക് നയിക്കുവാൻ കഴിയും. മറ്റുള്ളവരാൽ അംഗീകരിക്കപ്പെട്ട് സമൂഹത്തിൽ സ്ഥാനം ഉറപ്പിക്കുവാൻ ഏത് കുത്സിത മാർഗ്ഗവും സ്വീകരിച്ച് അധികാരം പടിച്ചുപറ്റുന്നവർ എക്കാലവും സമൂഹത്തിന് ശാപമാണ്. ശലോമോൻ രാജാവിന്റെ പ്രാർത്ഥനയും ദൈവത്തിന്റെ മറുപടിയും വളരെ ശ്രദ്ധേയമാണ്. ശലോമോൻ ദീർഘായുസ്സോ, സമ്പത്തോ, ശത്രുസംഹാരമോ ഒന്നും ചോദിക്കാതെ ന്യായപാലനത്തിനുള്ള വിവേകം മാത്ര

## കൃതജ്ഞത



ലോഗോസ് ഏവൻഗേലിയോൻ ധ്യാന ചിന്തകൾ പങ്കുവച്ച ഓർത്ത ഡോക്സ് തിയോളജി ക്കൽ സെമിനാരി അദ്ധ്യാപകൻ ഫാ. നൈനാൻ കെ. ജോർജ്ജിന് ബഥേൽ പത്രികയുടെ സ്നേഹം നിറഞ്ഞ കൃതജ്ഞത

മാണ് ആവശ്യപ്പെട്ടത്. ആത്മിക മൂല്യങ്ങൾക്ക് മുൻഗണന നൽകിക്കൊണ്ടുള്ള അധികാരത്തിന്റെ മാതൃകയാണ് ഇന്നത്തെ കാലഘട്ടത്തിന് ആവശ്യം. സഭയിൽപോലും അധികാരത്തിനുവേണ്ടി വടംവലികൾ നടത്തുന്നുവെന്നത് ദുഃഖകരമാണ്. അധികാരം പിടിച്ചുപറ്റുന്നതല്ല; നന്മയുള്ളവരിലേക്ക് ഒഴുകിയെത്തുന്നതാണ്. പിടിച്ചുപറ്റിയ അധികാരമുള്ള അധികാരികൾ സമൂഹത്തിൽ വർദ്ധിക്കുന്നതുകൊണ്ട് മൂല്യങ്ങൾ നഷ്ടമാകുന്നു.

**അധികാരവും ആദ്ധ്യാത്മിക പ്രായോഗികതയും**

നെറ്റിപ്പട്ടങ്ങൾ യഹോവയുടെ നിർദ്ദേശാനുസരണം ന്യായപ്രമാണനിയമങ്ങളെ അനുസ്മരിപ്പിക്കുവാനായി കൈയ്യിലും നെറ്റിയിലും ധരിക്കുക യഹൂദന്മാരുടെ പതിവാണ്. സംഖ്യാപുസ്തകത്തിൽ യഹോവ മോശയോട് കൽപ്പിക്കുന്നു. "എക്കാലത്തും തങ്ങളുടെ വസ്ത്രത്തിൽ വിളമ്പുകളിൽ തൊങ്ങലുകൾ പിടിപ്പിക്കുവാനും തൊങ്ങലുകളിൽ നീല നാടകൾ കെട്ടാനും യിസ്രായേല്യരോട് കൽപ്പിക്ക. ഹൃദയത്തിന്റെയും കണ്ണുകളുടെയും ചായ്‌വനുസരിച്ച് യഥേഷ്ടം കർത്താവിന്റെ കൽപ്പന ഓർത്ത് പാലിക്കുന്നതിന് ഈ തൊങ്ങലുകൾ അടയാളമായിരിക്കും" (സംഖ്യ 15:38-40). ദൈവ കൽപ്പനകളുടെ ആചരണത്തിൽ ഇവയെ ധരിക്കുന്നവർ ശുഷ്കാന്തിയുള്ളവർ ആയിരിക്കണമെന്ന് സ്വയമായി ബോധ്യപ്പെടുവാൻ ഇത് ആവശ്യമായിരുന്നു. എന്നാൽ പിൽക്കാലത്ത് ഇത് ബഹുമതിസൂചകമായ ആഭരണമായി പരിണമിച്ചു. യഹൂദ പ്രമാണികൾ മറ്റുള്ളവരാൽ ആകർഷിക്കത്തക്ക വിധത്തിൽ വലിപ്പത്തിൽ നിർമ്മിച്ച് ഭക്തിയുടെയും അധികാരത്തിന്റെയും അടയാളമായി ഇതിനെ പെരുപ്പിച്ച് കാണിക്കുവാൻ ശ്രമിച്ചു. ആരാധനയിലെ തിരുവസ്ത്രങ്ങളെല്ലാം കർത്താവിന്റെ ശുശ്രൂഷകളുടെ ഭാഗധേയത്വമാണ് വിളിച്ചറിയിക്കുന്നത്; അല്ലാതെ അധികാരത്തിന്റെ മാത്രം ചിഹ്നങ്ങളല്ല. നീതിയോടും നിഷ്ഠയോടും ജീവിച്ച് മാതൃകയായി കാണപ്പെടുന്നവർക്ക് സമൂഹം നൽകുന്ന ശ്രേഷ്ഠമായ സ്ഥാനമാനങ്ങൾ തൻകാര്യ ലാഭത്തിനും സ്വന്ത ബഹുമാനത്തിനുമായി ദുർവിനിയോഗം ചെയ്യപ്പെടുമ്പോൾ അതിൽ പങ്കുകാരാകരുതെന്ന് യേശു ശിഷ്യന്മാരെ ഉപദേശിച്ചു. താഴ്മയിലൂടെയും ശുശ്രൂഷയിലൂടെയും കൈയ്യിലെത്തിച്ചേരുന്ന അധികാരം മാത്രമാണ് ദൈവികം. അധികാരങ്ങളും അധികാര ചിഹ്നങ്ങളും പക്വമായ നേതൃത്വ ശൈലിക്ക് മുഖാന്തിരമായിത്തീരേണ്ട സംഗതികളാണ്.



## ബാഗ് വിതരണം



സണ്ടേസ്കൂൾ പ്രവർത്തനങ്ങൾ ഊർജ്ജിതമാക്കുന്നതിന്റെയും പ്ലാസ്റ്റിക്ക് നിരോധനത്തിന്റെയും ഭാഗമായി ബുധനൂർ സെന്റ് ഏലിയാസ് സണ്ടേസ്കൂൾ വിദ്യാർത്ഥികൾക്ക് ബാഗുകൾ വിതരണം ചെയ്തു. ബാഗ് വിതരണം മുൻ ഹെഡ്മാസ്റ്റർ ശ്രീ. ജേക്കബ് ശാമുവേലിനും വിദ്യാർത്ഥി സാമിനും നൽകിക്കൊണ്ട് വികാരി ഫാ. മാത്യു ഏബ്രഹാം കാരയ്ക്കൽ ഉത്ഘാടനം ചെയ്തു. ഹെഡ്മാസ്റ്റർ സജി പട്ടരുമഠം, ഡീക്കൻ ജാൾസൻ പി. ജോർജ് എന്നിവർ ആശംസകൾ നേർന്നു.




സ്നേഹമുള്ള കൂട്ടുകാരെ,

ജീവിതം വിജയകരമാക്കണമെന്ന് എല്ലാവർക്കും ആഗ്രഹമുണ്ട്. പക്ഷെ അതു സാധിക്കുവാൻ എല്ലാവർക്കും കഴിയുന്നില്ല. അനുകൂല ഘടകങ്ങൾ ഉണ്ടായാലും വിജയിക്കുവാൻ കഴിയാത്തവരെയും പ്രതികൂല സാഹചര്യങ്ങളിൽ വിജയമകുടം ചാർത്തുന്നവരെയും നമുക്കു കാണാം. ഇവരുടെ വിജയ രഹസ്യം എന്താണെന്ന് മനഃശാസ്ത്രവിദഗ്ദ്ധർ വെളിപ്പെടുത്തുന്ന ചില വസ്തുതകൾ ചുവടെ ചേർക്കുന്നു.

1. **ഉത്തരവാദിത്വം സ്വയം ഏറ്റെടുക്കുക**
   മറ്റുള്ളവരെ പഴിചാരി സ്വന്തം ഉത്തരവാദിത്വത്തിൽ നിന്നും ഒഴിഞ്ഞുമാറുക എന്നത് പലരുടെയും സ്വഭാവമാണ്. നമ്മുടെ കുഴപ്പം കൊണ്ട് എന്തെങ്കിലും പരാജയം ഉണ്ടായാൽ അതിന്റെ ഉത്തരവാദിത്വം ഏറ്റെടുത്ത് അതിനുള്ള പരിഹാരം കാണുകയാണ് മഹാന്മാരുടെ ലക്ഷണം. വിദ്യാർത്ഥികളും, ഉദ്യോഗസ്ഥരും, മാതാപിതാക്കളും, രാഷ്ട്രീയക്കാരുമെല്ലാം പരാജയത്തിന്റെ കാരണം മറ്റുള്ളവരാണെന്നു സ്ഥാപിക്കുവാൻ ശ്രമിക്കുന്നവരാണ്. സമൂഹത്തിന്റെ അപചയത്തിനുള്ള മുഖ്യകാരണവും ഇതാണ്. ചുമതലകൾ വെല്ലുവിളിയോടെ സ്വീകരിച്ചു പ്രവർത്തിക്കുന്നത് വിജയത്തിന്റെ ആദ്യപടിയാണ്.

2. **വ്യക്തമായ ലക്ഷ്യബോധമുണ്ടാകുക**
   ശരിയായ ലക്ഷ്യബോധമുണ്ടാകുമ്പോൾ നമ്മുടെ പ്രവൃത്തി നന്നായി ചെയ്യുവാൻ ഉത്സാഹമുണ്ടാകും. നമ്മുടെ പ്രവൃത്തിയെ നാം സ്നേഹിക്കുമ്പോൾ അതു ഫലപ്രദമാകുകയും ചെയ്യും. അപ്പോൾ മറ്റുള്ളവർക്ക് നമ്മിൽ വിശ്വാസമുണ്ടാകും. നമ്മുടെ വിശ്വാസത്തിനനുസരണമായ ഒരു ലക്ഷ്യം കണ്ടെത്തുക. അതിന് അനുയോജ്യമായി പ്രവർത്തിക്കുക. ജീവിതം വിജയകരമാകും.

3. **കഠിനാധ്വാനം ശീലമാക്കുക**
   ആകർഷകമായ സാധനങ്ങൾ വാങ്ങുവാൻ കൂടുതൽ വിലനൽകണമെന്നതുപോലെ ജീവിതത്തിൽ ഉന്നതവിജയം നേടുവാൻ കഠിനാധ്വാനം ആവശ്യമാണ്. ജീവിതവിജയം നേടിയവരെല്ലാം അതിനനുചിതമായ വില നൽകിയവരാണ്. എന്തുതന്നെ സംഭവിച്ചാലും ലക്ഷ്യം നേടാതെ പിന്മാറുകയില്ല എന്ന കഠിനമായ തീരുമാനം വിജയത്തിന് വഴി തുറക്കും.

4. **കാലതാമസം ഒഴിവാക്കുക**
   ചെയ്യേണ്ട കാര്യങ്ങൾ യഥാസമയം നിർവഹിക്കാതെ നീട്ടിവയ്ക്കുന്നത് അവസരങ്ങൾ നഷ്ടപ്പെടുവാനും വിജയം നഷ്ടപ്പെടാനും കാരണമാകും. ഓരോ ദിവസവും പ്രവർത്തനത്തിനുള്ള മാർഗ്ഗരേഖ തയ്യാറാക്കുകയും അതനുസരിച്ച് സമയം നന്നായി ആസൂത്രണം ചെയ്യുകയും ബുദ്ധിപൂർവ്വം കാര്യങ്ങൾ കൈകാര്യം ചെയ്യുകയും ആയാൽ വിജയം നിശ്ചിതമാണ്.

കൂട്ടുകാരെ, മുകളിൽ പറഞ്ഞ നാലുകാര്യങ്ങളും ജീവിതത്തിൽ പ്രാവർത്തികമാക്കുവാൻ ശ്രമിക്കുക. അതാണ് വിജയത്തിന്റെ വഴിത്താര. ദൈവം അനുഗ്രഹിക്കട്ടെ.

സ്നേഹപൂർവ്വം **ആനിച്ചേച്ചി**

# മെറിറ്റ് സ്കോളർഷിപ്പ് – 2012

അഭിവന്ദ്യ തോമസ് മാർ അത്താനാസിയോസ് തിരുമേനിയുടെ സപ്തതിയോടനുബന്ധിച്ച് സെന്റ് ജോർജ് യുവജനപ്രസ്ഥാനം കടപ്ര, കൂർത്തമലയുടെ ആഭിമുഖ്യത്തിൽ എല്ലാ വർഷവും 10, 12 ക്ലാസ്സുകളിലെ കുട്ടികൾക്കായി നടത്താറുള്ള മെറിറ്റ് സ്കോളർഷിപ്പ് പരീക്ഷ ഈ വർഷവും 2012 നവംബർ 10-ാം തീയതി ബഥേൽ അരമനയിൽ വെച്ച് നടത്തുന്നതാണ്. പ്രസ്തുത മത്സരത്തിൽ ഓരോ ക്ലാസ്സിലും ഒന്നാം സ്ഥാനം കരസ്ഥമാക്കുന്നവർക്ക് 5000/- രൂപാ സമ്മാനം നൽകുന്നതാണ്. ഓരോ ഇടവകയിൽ നിന്നും Secular Class 10 ലും 12 ലും പഠിക്കുന്ന എല്ലാ വിദ്യാർത്ഥികളെയും ഈ മത്സരത്തിൽ പങ്കെടുപ്പിക്കണമെന്ന് താല്പര്യപ്പെടുന്നു. ഫോം അയക്കേണ്ട വിലാസം :– **Nigil Jacob Varghese,** Thengone House, Nellimala P.O, Eraviperoor Pin 689 542, Phone : 8281195099




2013 ഫെബ്രുവരി 13 ന് ആരംഭിക്കുന്ന ഭദ്രാസന കൺവൻഷന്റെ ചിന്താവിഷയം തിരഞ്ഞെടുത്ത് അയച്ചു തരുവാൻ ആഗ്രഹിക്കുന്നവർ 2012 ഒക്ടോബർ 15 ന് മുമ്പായി ഭദ്രാസന ആഫീസിൽ ഏൽപ്പിക്കേണ്ടതാണ്. 2013 ലെ ഭദ്രാസന ഡയറിയിലേക്ക് പരസ്യങ്ങൾ നൽകുവാൻ ആഗ്രഹിക്കുന്നവരും, 2012 ലെ ഡയറിയിലെ തിരുത്തലുകൾ ആവശ്യമുള്ളവരും സെപ്റ്റംബർ 30 നകം രേഖാമൂലം ഭദ്രാസന ആഫീസിൽ ടി കാര്യങ്ങൾ നൽകേണ്ടതാണ്.

2011–2012 ലെ ഭദ്രാസന വാർഷീക പൊതുയോഗം ഒക്ടോബർ മാസം 23-ാം തീയതി ചൊവ്വാഴ്ച അഭിവന്ദ്യ ഇടവക മെത്രാപ്പോലീത്തായുടെ അദ്ധ്യക്ഷതയിൽ ബഥേൽ അരമനയിൽ വച്ചു കൂടുന്നതാണ്. No. C. 17/12 -ാം നമ്പർ കല്പന പള്ളികൾക്ക് നൽകിയിട്ടുണ്ട്.

പരിശുദ്ധ ബാവാ തിരുമേനിയുടെ കല്പന അനുസരിച്ച് ബഥേൽ അരമനപ്പള്ളിയിൽ നടന്ന 100 മണിക്കൂർ അഖണ്ഡ പ്രാർത്ഥനയിൽ സംബന്ധിക്കുകയും നേതൃത്വം നൽകുകയും ചെയ്ത അഭിവന്ദ്യ ഇടവക മെത്രാപ്പോലീത്ത, അഭിവന്ദ്യ ഡോ. സഖറിയാസ് മാർ അപ്രേം തിരുമേനി, അഭിവന്ദ്യ ഡോ. ജോഷ്വാ മാർ നിക്കോദിമോസ് തിരുമേനി, വൈദീകർ, സുവിശേഷസംഘാംഗങ്ങൾ, ഇടവക ജനങ്ങൾ ഏവരോടും നിസ്സീമമായ നന്ദി അറിയിക്കുന്നു.

ഒക്ടോബർ 27 ന് ചെങ്ങന്നൂർ ഭദ്രാസനത്തിൽ പ്രവേശിക്കുന്ന ശതാബ്ദി സന്ദേശയാത്രയ്ക്ക് ഉചിതമായ സ്വീകരണം നൽകുന്നതിനും, പഴയ സുറിയാനി പള്ളിയിൽ വെച്ച് നടക്കുന്ന സമ്മേളനം വിജയപ്രദമാക്കുന്നതിനും ഭദ്രാസനത്തിലെ ആബാലവൃദ്ധജനങ്ങളും അകമഴിഞ്ഞ് സഹായിക്കുകയും സഹകരിക്കുകയും ചെയ്യണമേ.

ശതാബ്ദി സമ്മേളനത്തിന് ചെലവുകൾക്കായി പരിശുദ്ധ ബാവാ തിരുമേനിയുടെ കല്പനപ്രകാരം ചെങ്ങന്നൂർ ഭദ്രാസനത്തിന് നിശ്ചയിച്ചിരിക്കുന്ന വിഹിതം നൽകുന്നതിലേക്കായി ഭദ്രാസനത്തിലെ പള്ളികൾക്ക് ഇടവക മെത്രാപ്പോലീത്ത നൽകിയിരിക്കുന്ന കല്പനപ്രകാരമുള്ള തുക 2012 സെപ്റ്റംബർ 30 ന് മുമ്പായി ഭദ്രാസന ആഫീസിൽ അടച്ച് രസീത് വാങ്ങുന്ന കാര്യത്തിൽ ഇടവക കൈസ്ഥാനികൾ ശ്രദ്ധിക്കണമേ. ശതാബ്ദി സമ്മേളനവും, അനുബന്ധക്രമീകരണങ്ങളും ലോകത്തിനും, സഭയ്ക്കും സാക്ഷ്യമായി തീരുവാൻ ഏവരുടെയും നിർലോഭമായ പ്രാർത്ഥന ഉണ്ടാകണമെ.

സ്നേഹപൂർവ്വം കർത്തൃശുശ്രൂഷയിൽ
**ഫാ. മാത്യു വർഗീസ് പുളിമൂട്ടിൽ**
ഭദ്രാസന സെക്രട്ടറി



**ചെങ്ങന്നൂർ ഡിസ്ട്രിക്ട് സണ്ടേസ്കൂൾ അദ്ധ്യാപക ഏകദിന സമ്മേളനം നി.വ.ദി.ശ്രീ. തോമസ് മാർ അത്താനാസിയോസ് മെത്രാപ്പോലീത്താ ഉദ്ഘാടനം ചെയ്യുന്നു.**

## ശാന്തിതീരം സന്ദർശനം

ഇടവങ്കാട് സെന്റ് മേരീസ് ഓർത്തഡോക്സ് പള്ളിയിലെ എം.പി.എം. യുവജനപ്രസ്ഥാനത്തിന്റെ ആഭിമുഖ്യത്തിൽ പേരിശ്ശേരി ശാന്തിതീരം ക്യാൻസർ സെന്റർ സെപ്റ്റംബർ 2-ാം തീയതി സന്ദർശിച്ചു. കാലം ചെയ്ത മാർ ഒസ്താത്തിയോസ് തിരുമേനിയുടെ നാമത്തിൽ ആരംഭിച്ച മാർ ഒസ്താത്തിയോസ് മെമ്മോറിയൽ ചാരിറ്റബിൾ ഫണ്ടിന്റെ ഉദ്ഘാടനം നടന്നു. സമ്മേളനത്തിൽ റവ. ഫാ. തോമസ് പി. നൈനാൻ അദ്ധ്യക്ഷത വഹിച്ചു. ചെങ്ങന്നൂർ മുൻസിപ്പൽ ചെയർപേഴ്സൺ ശ്രീമതി സുജാ ജോൺ ഉദ്ഘാടനം നിർവഹിക്കുകയും, പുലിയൂർ ബ്ലോക്ക് പഞ്ചായത്ത് വൈസ് പ്രസിഡന്റ് ശ്രീ. ജോജി ചെറിയാൻ, ശാന്തിതീരം അഡ്മിനിസ്ട്രേറ്റീവ് കോർഡിനേറ്റർ ഫാ. യൂഹാനോൻ എന്നിവർ ആശംസകൾ അർപ്പിച്ചു. തുടർന്ന് ഓണാഘോഷ പരിപാടികൾ നടന്നു.

## ശതാബ്ദി വർഷത്തിൽ സഭയ്ക്ക് ഇരട്ടിമധുരം

പേരിശ്ശേരി സെന്റ് മേരീസ് ഓർത്തഡോക്സ് വലിയപള്ളിയിൽ കാട്ടുങ്കൽ ശ്രീമതി മേരി വർഗ്ഗീസും, ശ്രീ. ജോൺ വർഗ്ഗീസും പെന്തക്കോസ്ത് വിശ്വാസത്തിൽ നിന്നും തിരികെ വന്നു. 50 ലക്ഷം രൂപ നഷ്ടപ്പെട്ടാലും പരിശുദ്ധ ഓർത്തഡോക്സ് സഭയുടെ വിശ്വാസം നഷ്ടപ്പെടുത്തില്ലെന്നും ജീവിതത്തിൽ പരിശുദ്ധ സഭയുടെ വിശ്വാസം ഏറ്റവും വിലപ്പെട്ടതാണെന്നും അവർ പറഞ്ഞു. അഭിവന്ദ്യ ഇടവക മെത്രാപ്പോലീത്താ തിരുമേനി അവരുടെ ഉറച്ച നിലപാടിനെ അഭിനന്ദിക്കുകയും പരിശുദ്ധ സഭയുടെയും, പേരിശ്ശേരി വലിയപള്ളിയുടെയും അംഗത്വം കൊടുത്തുകൊണ്ട് കൽപ്പന കൊടുക്കുകയും ചെയ്തു.

## അനുമോദനങ്ങൾ



പത്താം ക്ലാസ് പരീക്ഷയിൽ ഉന്നതവിജയം നേടിയ ഷിജി റേച്ചൽ ജോസ്. മെഴുവേലി ഹോളി ഇന്നസെന്റ്സ് ഓർത്തഡോക്സ് വലിയപള്ളി ഇടവകാംഗമായ ശ്രീ. കെ. ജോസ് ഫിലിപ്പിന്റെയും ശ്രീമതി സുജാ ജോസിന്റെയും മകളാണ്.




**സഹപാഠ്യമത്സരം**

യൂണിറ്റ് തലത്തിലുള്ള സഹപാഠ്യമത്സരത്തിൽ ഒന്നും രണ്ടും സ്ഥാനം നേടിയവരുടെ ലിസ്റ്റിനോട് ചേർന്ന് ജനനതീയതിയും കാണിച്ച് ഇൻസ്പെക്ടർമാരുടെ കൈവശം നേരത്തെ തന്നെ എത്തിക്കണം. സെപ്റ്റംബർ 21-ാം തീയതി വെള്ളിയാഴ്ച ഡിസ്ട്രിക്ട് തലത്തിൽ സഹപാഠ്യ മത്സരം അതാത് കേന്ദ്രങ്ങളിൽ നടത്തപ്പെടുകയാണ്.

**അർദ്ധവാർഷിക പരീക്ഷ**

അർദ്ധവാർഷിക പരീക്ഷ കഴിഞ്ഞുവെങ്കിലും പല യൂണിറ്റിൽ നിന്നും പരീക്ഷാഫീസ് ഇൻസ്പെക്ടർമാർ വശം കൊടുത്തിട്ടില്ല. എല്ലാവരും ആത്മാർത്ഥമായി ഇക്കാര്യത്തിൽ സഹകരിക്കുമല്ലോ.

**കവർ / സ്തോത്രക്കാഴ്ച**

സണ്ടേസ്കൂളിന്റെ ഏകവരുമാനം കവർ പിരിവിനത്തിൽ നിന്നും പള്ളികളിൽ നിന്നും ലഭിക്കുന്ന സ്തോത്രക്കാഴ്ചയാണ് എന്നത് പ്രത്യേകം പ്രസ്താവിക്കേണ്ടതില്ലല്ലോ. ഇവ രണ്ടും ചേർത്ത് ഇൻസ്പെക്ടർമാർ വശം ഏല്പിക്കുവാൻ പ്രഥമാദ്ധ്യാപകർ ശ്രദ്ധിക്കുമല്ലോ. തുകയുടെ ലിസ്റ്റ് സണ്ടേസ്കൂൾ വാർഷിക റിപ്പോർട്ടിൽ ചേർക്കപ്പെടുന്നതാണ്.

**അദ്ധ്യാപക പരിശീലനം**

ഈ വർഷത്തെ അദ്ധ്യാപക പരിശീലനം രണ്ട് മേഖലകളിലായി സൗകര്യപ്രദമായി നടത്തപ്പെടുകയാണല്ലോ. ഒക്ടോബർ 2-ാം തീയതി ചൊവ്വാഴ്ച മാന്തളിർ സെന്റ് തോമസ്, ഉയാറ്റുകര സെന്റ്തോമസ് എന്നിവടങ്ങളിൽ നടത്തപ്പെടുന്ന പരിശീലന ക്ലാസ്സുകൾ അഭി. മെത്രാപ്പോലീത്താ തോമസ് മാർ അത്താനാസിയോസ് തിരുമനസ്സുകൊണ്ട് ഉദ്ഘാടനം നിർവ്വഹിക്കുന്നതായിരിക്കും. അഭിവന്ദ്യ തിരുമനസ്സിലെ കല്പനയും വിശദമായ നോട്ടീസും ഓരോ ഇടവകയ്ക്കും നല്കിയിട്ടുണ്ട്. ഓരോ അദ്ധ്യാപകനും 75/- രൂപാ ക്രമത്തിൽ രജിസ്ട്രേഷൻ നടത്തേണ്ടതാണ്. രജിസ്ട്രേഷൻ ഫോം അന്നേദിവസം കൗണ്ടറിൽ നിന്നും ലഭ്യമാണ്.

കൗൺസിലിനുവേണ്ടി

**ജി. വർഗ്ഗീസ് കാവുംപുറത്ത്** (ഡയറക്ടർ)

## കാതോലിക്കേറ്റ് ശതാബ്ദി ആഘോഷവും 100 മണിക്കൂർ അഖണ്ഡ പ്രാർത്ഥനയും

മലങ്കര ഓർത്തഡോക്സ് സുറിയാനി സഭയിൽ കാതോലിക്കേറ്റ് സ്ഥാപിച്ചതിന്റെ ശതാബ്ദി ആഘോഷത്തോടനുബന്ധിച്ച് ബഥേൽ അരമനപ്പള്ളിയിൽ സെപ്റ്റംബർ 10-ാം തീയതി മുതൽ 15-ാം തീയതി വൈകിട്ട് 6 മണി വരെ 100 മണിക്കൂർ അഖണ്ഡ പ്രാർത്ഥന നടത്തുന്നു. ഭദ്രാസനത്തിലെ എല്ലാ വൈദികരും, ജനങ്ങളും വന്ന് സംബന്ധിച്ചു. ഒക്ടോബർ 5ന് റവ. ഫാ. ഡോ. എം. ഒ. ജോൺ ശതാബ്ദി പ്രഭാഷണം നടത്തും. ഭദ്രാസന സെക്രട്ടറി ഫാ. മാത്യു വർഗ്ഗീസ് പുളിമൂട്ടിൽ, ഫാ. രാജൻ വർഗ്ഗീസ്, ഫാ. തോമസ് അമയിൽ, ഫാ. ഗീവർഗ്ഗീസ് ജോൺ, ഫാ. ഐപ്പ് പി. സാം, ഫാ. കുര്യൻ ജോസഫ്, ശ്രീ. സി. കെ.റജി എന്നിവർ നേതൃത്വം നൽകി.

## പ്രാർത്ഥനയുടെ ശക്തി തിരിച്ചറിയുക : മാർ അപ്രേം

പ്രതിസന്ധികളെ അതിജീവിക്കുവാൻ പ്രാർത്ഥനയുടെ ശക്തി മനുഷ്യസമൂഹം തിരിച്ചറിയണമെന്ന് അടൂർ-കടമ്പനാട് ഭദ്രാസന മെത്രാപ്പോലീത്താ അഭിവന്ദ്യ ഡോ. സഖറിയാസ് മാർ അപ്രേം പ്രസ്താവിച്ചു. മലങ്കര ഓർത്തഡോക്സ് സഭ കാതോലിക്കേറ്റ് സ്ഥാപന ശതാബ്ദിയോടനുബന്ധിച്ച് ബഥേൽ അരമനയിൽ നടക്കുന്ന 100 മണിക്കൂർ അഖണ്ഡ പ്രാർത്ഥനയുടെ രണ്ടാം ദിവസത്തിൽ സംസാരിക്കുകയായിരുന്നു അദ്ദേഹം. ഭദ്രാസന വിദ്യാർത്ഥിപ്രസ്ഥാനത്തിന്റെ നേതൃത്വത്തിൽ നടന്ന രണ്ടാം ദിവസത്തെ പ്രാർത്ഥനയ്ക്ക് അഭിവന്ദ്യ തോമസ് മാർ അത്താനാസിയോസ് മെത്രാപ്പോലീത്താ, ഫാദർ മാത്യു വർഗ്ഗീസ് , ഫാദർ രാജൻ വർഗ്ഗീസ്, ഫാദർ ജോൺ പി. ഉമ്മൻ, സജി പട്ടരുമഠം എന്നിവർ നേതൃത്വം നൽകി.

## സമൂഹത്തിലെ തിന്മകളെ ഇല്ലായ്മ ചെയ്യാം : മാർ നിക്കോദിമോസ്

ചെങ്ങന്നൂർ: സഭയുടെ പ്രവർത്തന മേഖലകളിൽ കൂടുതൽ ഊർജ്ജം ലഭിക്കുന്നതിനും, മാനവ സമൂഹത്തിലെ തിന്മകളെ ഇല്ലായ്മ ചെയ്യുന്നതിനും പ്രാർത്ഥന അഭിവാജ്യ ഘടകമാണെന്ന് നിലയ്ക്കൽ ഭദ്രാസന മെത്രാപ്പോലീത്താ ഡോ. ജോഷ്വാ മാർ നിക്കോദിമോസ് പ്രസ്താവിച്ചു. കാതോലിക്കേറ്റ് ശതാബ്ദി ആഘോഷങ്ങളോടനുബന്ധിച്ചുള്ള 100 മണിക്കൂർ അഖണ്ഡ പ്രാർത്ഥനയുടെ നാലാം ദിവസത്തിൽ ഭദ്രാസന പ്രാർത്ഥന യോഗാംഗങ്ങളെ അഭിസംബോധന ചെയ്തു പ്രസംഗിക്കുകയായിരുന്നു അദ്ദേഹം.